



സൎവ്വ ശക്തനായ
ദൈവത്തിന്റെ തിരുനാമത്തിൽ
ഹുദായ കാനോൻ പുസ്തകം
തൎജ്ജമ ചെയ്വാൻ ആരംഭിക്കുന്നു.

## മുഖവുര.

ഈ ഹുദായ (ഹൂദായൊ) കാനോൻ പുസ്തകം കിഴക്കൊക്കയുടെയും കാതോലിക്കാ (മപ്രിയാനാ) ആയ മാർ ഗ്രീഗോറിയോസ്സ ബർ എബ്രായൊ എന്ന പരിശുദ്ധ പിതാവിനാൽ എഴുതപ്പെട്ടതും സഭാ സംബന്ധമായും ലോക സംബന്ധമായും അനേക നിയമങ്ങൾ അടങ്ങിയിരിക്കുന്നതും ആകുന്നു. ഈ പരിശുദ്ധപിതാവിന്നു "അബു അൽപർജ്" എന്നു "കിഴക്കിന്റെയും പടിഞ്ഞാറിന്റെയും പ്രകാശ"മെന്നും പേരുണ്ടു. തത്വശാസ്ത്രം, ഗ്രഹശാസ്ത്രം, ക്ഷേത്ര ഗണിതം മുതലായി പല ശാസ്ത്രങ്ങളും ഗ്രീക്കു, സുറിയാനി, അറബി, ലത്തീൻ, എബ്രായ മുതലായി പല ഭാഷകളും അറിയാവുന്നയാളും അത്ഭുത ശക്തികൾ പ്രവൃത്തിപ്പാൻ തക്ക പരിശുദ്ധനും ചില പുസ്തകങ്ങളിൽ കാണുന്ന പട്ടികപ്രകാരം മുപ്പതിൽ ചില്വാനം പുസ്തകങ്ങൾ നിൎമ്മിച്ചിട്ടുള്ളയാളും മററു പല മഹായോഗ്യതകളോടു കൂടിയ ആളും ആകകൊണ്ടു കിഴക്കിന്റെയും പടിഞ്ഞാറിന്റെയും "പ്രകാശ"മെന്നും സംസാരമെല്ലാം ആത്മീകമായും കേൾവിക്കാൎക്കു പ്രയോജനം വരുത്തുന്നവയായും ഫലിത രസമായിരുന്നതുകൊണ്ടു "ഉല്ലാസങ്ങളുടെ" അല്ലെങ്കിൽ "ഫലിതങ്ങളുടെ പിതാവു" എന്നു അൎത്ഥമുള്ള "അബു അൽപർജ്" എന്നും പേർ പറഞ്ഞുവരുന്നു. ഈ പരിശുദ്ധൻ ക്രിസ്താബ്ദം ൧൨൨൬-ൽ ഭൂജാതം ചെയ്തുയെന്നും ൧൨൮൬-ൽ കൎക്കടകം ൩൦ ാം ൹ കൎത്താവിൽ നിദ്രപ്രാപിച്ചുയെന്നും ഇന്നപ്പോൾ മരിക്കുമെന്നു വളരെ മുമ്പെ കൂട്ടി ഈ പിതാവു ഒരു പദ്യമെഴുതി വെച്ചുയെന്നും കപ്പാദൊക്യാദേശത്തു മീലീത്തീനിയെന്ന പട്ടണത്തിൽ ആണു കുഡുംബം എന്നും കാണുന്നു. ഒരു കാലത്തുണ്ടായ യുദ്ധോപദ്രവം നിമിത്തം (ഈ പരിശുദ്ധൻ മാതാവിന്റെ ഗൎഭത്തിലിരിക്കുമ്പോൾ) മാതാപിതാക്കന്മാർ ഒളിച്ചോടിപ്പോകയും ഫ്റാത്ത് നദിതീരത്തു വെച്ചു ഈ പരിശുദ്ധനെ പ്രസവിക്കയാൽ കടവിന്റെ പുത്രൻ എന്നൎത്ഥമുള്ള ബർ എ

ബ്രോയൊ എന്ന പേർ വിളിക്കയും ചെയ്തയെന്നും പിന്നീട്ടത വർ അവിടെ നിന്നു അന്ത്യോഖ്യായിലെത്തി അവിടെതാമസി ച്ചയെന്നും അവിടെവെച്ച ബർഎബ്രോയൊയെ റമ്പാനായിട്ടും പിന്നെ ഗോമ്പോസിൻെറ എപ്പിസ്കോപ്പാ ആയിട്ടും പട്ടം കെട്ടിയെന്നും അവിടെനിന്നു ലാക്കാബിൻ സിംഹാസനത്തിലേക്കും അവിടെനിന്നു ബേറുവായുടെയും ഹലാബിൻെറയുംഇടവകയിലേക്കും സ്ഥലം മാററപ്പെട്ടയെന്നും ക്രിസ്താബ്ദം ൧൨൬൪-ൽ മകരം ൧൯-ാംനു കിഴക്കിൻെറ കാതോലിക്കാ (മപ്രിയാനാ) ആയി വാഴിക്കപ്പെട്ടയെന്നും മാറാഗാ എന്നദേശത്തുവെച്ച കർത്താവിൽ നിദ്ര പ്രാപിച്ചയെന്നും അബുഅൽവർജ് എന്നപേരുള്ള ആ കാലത്തെ മഹാ രാജാക്കന്മാരിൽ ഒരുവനാൽ വിളിക്കപ്പെട്ടതെന്നും മററും ചരിത്രക്കാർ പറയുന്നു.

പരിശുദ്ധനായ ക്ലേമീസ്സിൻെറ എട്ടു പുസ്തകങ്ങളിൽ അടങ്ങിയിരിക്കുന്ന ശ്ലീഹന്മാരുടെ കാനോനാകളേയും ആദായിയുടെ ഉപദേശത്തേയും പൊതു സൂനഹദോസ്സുകളുടെ നിശ്ചയങ്ങളേയും മററും പരിശോധിച്ച അവകളിൽ നിന്നു ആവശ്യപ്പെട്ട സംഗതികളെ ശേഖരിച്ചും ലൌകീക നിയമങ്ങൾക്കു യൌനായ രാജാക്കന്മാരുടെ നിയമങ്ങളെ പരിശോധിച്ച അവയിൽ നിന്നു ചിലതെടുത്തും തൻെറ പൂർവ്വീകന്മാരുടെയും മററു പല വിദ്വാന്മാരുടെയും സംഘങ്ങളുടെയും ഉപദേശങ്ങളെയും നിശ്ചയങ്ങളെയും അടിസ്ഥാനമാക്കിയും അന്യമതക്കാരുടെ പുസ്തകങ്ങളെ പരിശോധിച്ച അവയിൽ തള്ളേണ്ടതു തള്ളിയും എടുക്കേണ്ടതെടുത്തും ഓരോരൊ നിയമങ്ങൾ എവിടെനിന്നെടുത്തുവൊ ആ ആളുകളുടെയും സംഘങ്ങളുടെയും പുസ്തകങ്ങളുടെയും പേരുകൾ അവിടവിടെ കൊടുത്തും തൻെറ സ്വന്ത അഭിപ്രായം പറയേണ്ടതായി വരുമ്പോൾ അതിനു ഹുദോയൊ എന്ന തലക്കെട്ടു കൊടുത്തും അത്രെ ഈ കാനോൻ പുസ്തകം ഉണ്ടാക്കിയിരിക്കുന്നതു. ഈ പുസ്തകത്തിൽ തൻെറ സ്വന്ത അഭിപ്രായത്തിനു ഹുദോയൊ എന്നു പേർകൊടുത്തിരിക്കുന്നതുകൊണ്ടു ഈ പുസ്തകത്തെ ഹുദായ(ഹുദോയൊ)കാനോൻ എന്നുപറയുന്നു. ഈപുസ്തകത്തിൽ ആത്മീകവും ലൌകീകവുമായ നിയമങ്ങൾ ഉള്ളതു നാല്പതു അദ്ധ്യായങ്ങളിൽ അടക്കിയിരിക്കുന്നു. പത്തുമുതൽ മേലോട്ടുള്ള അദ്ധ്യായങ്ങളിൽ അടങ്ങിയിരിക്കുന്ന സംഗതികൾ മിക്കവാറും ഈകാലത്തു അറിവാൻ അത്യാവശ്യമില്ലാത്തവകൾ ആകകൊണ്ടും ലൌകീക

നിയമങ്ങളാകകൊണ്ടും പത്തു അദ്ധ്യായങ്ങൾ തൎജ്ജമചെയ്തു പരസ്യപ്പെടുത്തണമെന്നെ ഇപ്പോൾ ആഗ്രഹിക്കുന്നൊള്ളു. പത്തു അദ്ധ്യായങ്ങൾ മുറക്കു തൎജ്ജമചെയ്തതിന്റെ ശേഷം മേലോട്ടുള്ളവകൾ പരിശോധിച്ചു അറിവാൻ ആവശ്യപ്പെട്ടസംഗതികൾ വല്ലതും ഉണ്ടെന്നു കണ്ടാൽ അവകളേയും തൎജ്ജമചെയ്തു പരസ്യപ്പെടുത്താതിരിക്കയില്ല. പരിശുദ്ധ പിതാവിന്റെ പ്രാൎത്ഥന നമുക്കു സഹായമായിരിക്കട്ടെ.

എന്നു തൎജ്ജമക്കാരൻ കോനാട്ടു മല്പാൻ

൧൮൦൭-മകരം-൧-ാംനു.

പാമ്പാക്കുട വലിയപള്ളി.

സുറിയാനിമദ്റശ്ശാ.

കുത്താട്ടുകുളം.

## ൧-ാം കെപ്പാലെയോൻ.

പള്ളിയേയും അതുസംബന്ധമായ സംഗതികളേയുംകുറിച്ചു.

ഈ അദ്ധ്യായത്തിൽ ഏഴു പാസോക്കാകൾ ഉണ്ടു.

൧-ാം പാസോക്കാ ന്യായരഹിതമായ
സംഘങ്ങളെ നിഷേധിക്കേണ്ടതി
നെക്കുറിച്ചു.

(ശ്ലീഹന്മാരുടെ). ആരെങ്കിലും കുറ്റമില്ലാതെ എപ്പിസ്ക്കോപ്പായെ നിന്ദിച്ചുകൊണ്ടു തന്നത്താൻ ശ്രമിച്ചു വേറെ ഒരു മദ്ബഹാ സ്ഥാപിച്ചാൽ ആയവനോടു മൂന്നു പ്രാവശ്യം ഗുണദോഷിച്ചിട്ടും പിന്തിരിയാത്തപക്ഷം ആയവന്റെ അംശം മുടക്കണം.

(പൌലോസിന്റെ). അവിശ്വാസികളുടെ നിമിത്തം പള്ളിയിൽ പോകുവാൻ പാടില്ലാതെ വന്നാൽ വിശ്വാസിയായിരിക്കുന്നവൻ ദുഷ്ടന്മാരുടെ പള്ളിയിൽ കയറാതിരിപ്പാൻവേണ്ടി എപ്പിസ്ക്കോപ്പാ ഒരു ഭവനത്തിൽ ജനങ്ങളെ കൂട്ടേണ്ടിയിരിക്കുന്നു. പള്ളിയിലും ഭവനത്തിലും ഒരുമിച്ചു കൂടുവാൻ പാടില്ലാതിരുന്നാൽ ഓരോരുത്തൻ തനിച്ചു പ്രാൎത്ഥിച്ചുകൊള്ളുകയൊ അല്ലെങ്കിൽ രണ്ടൊ മൂന്നൊ പേർ ഒരുമിച്ചുകൂടി പ്രാൎത്ഥിക്കയൊ ചെയ്യണം.

(അന്തോഖ്യായുടെ). മുടക്കപ്പെട്ടവരോടു സംബന്ധിപ്പാൻ

ആക്കും അധികാരമില്ല. ഒരു പള്ളിയിൽ കൈക്കൊള്ളപ്പെടാത്തവരെ മറെറാരു പള്ളിയിൽ കൈക്കൊള്ളുവാനും പാടില്ല.

(ഗൻഗാറായുടെ). ആരെങ്കിലും പള്ളിക്കകത്തു ചെയ്യപ്പെടുവാനുള്ളവ എപ്പിസ്കോപ്പായുടെ അനുവാദം കൂടാതെ പള്ളിക്കു പുറത്തു ചെയ്വാൻ മനസ്സ് വെച്ചാൽ അവൻ ശപിക്കപ്പെട്ടവനായിരിക്കും. അങ്ങിനെതന്നെ സഹദേന്മാരുടെ പെരുന്നാൾ സംഘങ്ങളേയും അവരുടെ കബറുങ്കൽ കഴിക്കപ്പെടുന്ന ശുശ്രൂഷകളേയും കുററം പറയുന്നവരും ശപിക്കപ്പെട്ടവരായിരിക്കും.

## രണ്ടാം പാസോക്കാ.

## പള്ളിയുടെ വസ്തുക്കളേയും വരുമാനങ്ങളേയും കുറിച്ചു.

(ശ്ലീഹന്മാരുടെ). വിശ്വാസികളുടെ വിലയേറിയ ആത്മാക്കളെ എപ്പിസ്കോപ്പായുടെ കയ്യിൽ വിശ്വാസമായി ഏല്പിച്ചിരിക്കുന്നുവെങ്കിൽ അവന്നു പള്ളിയുടെ വസ്തുവകകളിന്മേൽ അധികാരം ചെയ്വാനും വളരെ ന്യായമുണ്ടു. സകലവും അവൻെറ കല്പനപ്രകാരം നടത്തപ്പെടുകയും കാശീശന്മാക്കും *മ്ശംശാനന്മാക്കും മുട്ടുള്ളവക്കും കൊടുക്കപ്പെടുകയും ചെയ്യണം. അവൻെറയും അവൻെറ കൂടെയുള്ള പരദേശികളായ സഹോദരന്മാരുടെയും ആവശ്യത്തിന്നു വേണ്ടിയതും എടുത്തുകൊള്ളാം. സഹോദരന്മാക്കു ഒന്നും കുറവു വരുത്തരുതു. എന്തെന്നാൽ "മദ്ബഹായിൽ വേലചെയ്യുന്നവർ മദ്ബഹായിൽ നിന്നു പുലർത്തപ്പെടണം" എന്നു ദൈവീക ചട്ടം കല്പിക്കുന്നു. ഒരുദ്യോഗസ്ഥൻ തൻെറ ശമ്പളത്തിൽ നിന്നു ചിലവു ചെയ്തിട്ടല്ലല്ലൊ തനിക്കു ആയുധമുണ്ടാക്കുന്നതു.

(ശ്ലീഹന്മാരുടെ). പള്ളിയുടെ സകല സംഗതികളിലും എപ്പിസ്കോപ്പാ അധികാരിയും നടത്തിപ്പുകാരനും ആയിരിക്കണം. എന്നാൽ പള്ളിവക യാതൊന്നും തൻേറതൊ തൻെറ വംശക്കാരുടെതൊ ആക്കിത്തീപ്പാൻ അധികാരമില്ല. അവർ ദരിദ്രന്മാരാണെങ്കിൽ അവരെ പുലർത്താം. എങ്കിലും ആ കാരണം പറഞ്ഞു പള്ളിവക വസ്തുക്കളെ നാശപ്പെടുത്തരുതു.

---

*പൂൎണ്ണ ശെമ്മാശന്മാർ

(ശ്ലീഹന്മാരുടെ). എപ്പിസ്കോപ്പായുടെയും പള്ളിയുടെയും വസ്തുക്കൾ തിരിഞ്ഞിരിക്കണം. അവൻ മരിക്കുമ്പോൾ അവന്റെ വസ്തുക്കളെ അവന്റെ വംശക്കാൎക്കു കൊടുക്കണം. പള്ളിക്കു നഷ്ടം കൂടാതെയും ഇരിക്കണം. എപ്പിസ്കോപ്പായും വംശക്കാരും പള്ളിനിമിത്തം നഷ്ടംസഹിപ്പാനും ഇടയാകരുതു.

(ശ്ലീഹന്മാരുടെ). പട്ടത്വത്തിൽ ഉൾപ്പെട്ട ഒരുവനൊ അത്മേനിയായ ഒരുവനൊ പള്ളിയിൽ നിന്നു മെഴുകുതിരിയൊ എണ്ണയൊ എടുത്തുകൊണ്ടുപോയാൽ ഒന്നിനു അഞ്ചുവീതം തിരിയെ കൊടുക്കുന്നതുവരെ ആയവനെ +വേർതിരിക്കണം.

(അന്ത്യോഖ്യായുടെ) എപ്പിസ്കോപ്പായുടെ വസ്തുക്കൾ പട്ടക്കാരുടെ അറിവോടുകൂടി പള്ളിയുടെ വസ്തുക്കളിൽ ചേൎക്കപ്പെടരുതു. അങ്ങിനെ ചെയ്താൽ പള്ളിക്കും എപ്പിസ്കോപ്പായുടെ അവകാശികൾക്കും നഷ്ടം നേരിട്ടേക്കാം.

(അന്ത്യോഖ്യായുടെ)എപ്പിസ്കോപ്പാ പള്ളിവക വസ്തുക്കളെ ഭരിക്കയും തന്റെയും തന്റെ അടുക്കൽ വരുന്ന പരദേശികളായ സഹോദരന്മാരുടെയും ആവശ്യം നടത്തുകയും വേണം. പള്ളിയുടെ അവകാശങ്ങളിന്മേലും പറമ്പുകളിന്മേലും കാശീശന്മാരെയും ശെമ്മാശന്മാരെയും അധികാരപ്പെടുത്തണം. അവന്റെ വംശക്കാരെ അരുതു. അതിനെതിരായി പ്രവൃത്തിച്ചാൽ അവന്റെ സംഗതി സുന്നഹദോസ്സിൽ കൊണ്ടുചെല്ലണം.

(കൽക്കീദൂനായുടെ). ദൈവത്തിന്നായിട്ടു വേർതിരിക്കപ്പെട്ടു് ശുദ്ധീകരിക്കപ്പെട്ട ദയറാകൾ ദയറാകളായിട്ടു തന്നെയിരിക്കണം. അവിടെത്തെ വസ്തു വകകൾ അവിടേക്കായിട്ടു സൂക്ഷിക്കപ്പെടുകയും വേണം. അവകൾ അത്മേനികൾക്കു പാൎപ്പിടമായിരിപ്പാൻ പാടില്ല.

(കൽക്കീദൂനായുടെ). എപ്പിസ്കോപ്പായുടെ മരണശേഷം അവന്റെ വസ്തു വകകളെ ※ക്ലീറിക്കന്മാൎക്കു അപഹരിപ്പാൻ അധികാരമില്ല. അപഹരിച്ചാൽ അവരുടെ അംശം മുടക്കണം.

(ഹൂദോയൊ). മരിക്കുന്നയാൾ മരണപത്രം ഉണ്ടാക്കിയാൽ അതിനെ സ്വീകരിക്കണം. അല്ലെങ്കിൽ അവന്റെ വസ്തുക്ക

---

+ഒരുതരം മുടക്കു.

※പട്ടത്വത്തിൽ ഉൾപ്പെട്ടവർ.

ളിന്മേൽ പാത്രിയർക്കീസ്സോ കാതോലിക്കായൊ അധികാരം ചെയ്യണം. പാത്രിയർക്കീസ്സിന്റെയും കാതോലിക്കായുടെയും വസ്തുക്കളിന്മേൽ അവരുടെ സിംഹാസനത്തിന്മേൽ വാഴുന്നവനും അധികാരം ചെയ്യണം.

(കുറിയാക്കോസ്സ് പാത്രിയർക്കീസ്സിന്റെ). ആരെങ്കിലും വളളിവക നിലങ്ങളിൽ നിന്നു വില്ക്കുകയൊ സ്വന്തത്തിന്നായി അപഹരിക്കുകയൊ ചെയ്താൽ തിരികെ കൊടുക്കുന്നതുവരെ അവൻ ശപിക്കപ്പെടണം.

## ൩ാം പാദസോക്കാ.

### *റീശീസാകളേയും ※ബ്യർക്കസ്സാകളേയും ദാനങ്ങളേയും കുറിച്ചു.

(ശ്ലീഹന്മാരുടെ). റീശീസ്സായെല്ലാം എപ്പിസ്കോപ്പാക്കും കാശീശന്മാൎക്കും മ്ശംശോനന്മാൎക്കും അവരുടെ ഭക്ഷണത്തിന്നായി കൊണ്ടുവരപ്പെടണം. ദശാംശങ്ങളെല്ലാം ശേഷം ക്ലീറിക്കന്മാരുടെയും കന്യകമാരുടെയും വിധവമാരുടെയും ദരിദ്രന്മാരുടെയും ഭക്ഷണത്തിന്നായിട്ടു കൊണ്ടുവരപ്പെടണം.

(ശ്ലീഹന്മാരുടെ). ഫലമൂലാദികളെല്ലാം എപ്പിസ്കോപ്പായുടെ വീട്ടിലേക്കു കൊടുത്തയക്കണം. റീശീസാകൾ എപ്പിസ്കോപ്പാക്കും കാശീശന്മാൎക്കും കൊടുക്കയും അവർ ശെമ്മാശന്മാൎക്കും ശേഷം ക്ലീറിക്കന്മാൎക്കും ഭാഗിച്ചുകൊടുക്കയും വേണം.

(ശ്ലീഹന്മാരുടെ). കുറുബാന വസ്തുക്കളിൽ ശേഷിപ്പവരുന്ന ബ്യർക്ക്സ്സാകൾ എപ്പിസ്കോപ്പായുടെയൊ കാശീശായുടെയൊ കല്പനപ്രകാരം മ്ശംശോനന്മാർ എപ്പിസ്കോപ്പാക്കു നാലംശവും കാശീശാക്കു മൂന്നംശവും മ്ശംശോനാക്കു രണ്ടംശവും ∴ആപ്പുദ്യക്കനോക്കും കോറൂയോക്കും പ്സൽത്തോസിന്നും * ശുശ്രൂഷക്കാരികൾക്കും ഓരൊ അംശം വീതവും ആയിട്ടു ഭാഗി

---

*ആദ്യവിളവു=തലപ്പണം.

※വാഴ്വുകൾ=വഴിപാടുകൾ= മേൽപ്പട്ടക്കാരൊ പട്ടക്കാരൊ വാഴ്ത്തുന്നവകൾ=വിശുദ്ധ വസ്തുക്കളുടെ ശിഷ്ടങ്ങൾ.

∴ ശെമ്മാശന്മാരിൽ ഓരൊ സ്ഥാനക്കാരുടെ പേർ.

* സ്ത്രീകൾക്കുളള ഒരു സ്ഥാനം.

ക്കുകയും കൂട്ടിചേത്തതിൽ നിന്നു കുറുബാനയപ്പം ഉണ്ടാക്കുക
യും ചെയ്തുണ്ടായിരിക്കുന്നു ശേഷിച്ചു വരുന്നതു പട്ടക്കാർ ത
ങ്ങളുടെ ഭക്ഷണത്തിന്നു ഉപയോഗിക്കുന്ന പക്ഷം വിൽക്കുന്നതി
നെക്കാൾ ഏററം നല്ലതാകുന്നുയെന്നു ഞാൻ വിധിക്കുന്നു.

## ൭ാം- പാസോക്കാ.

## കൈകാര്യ കർത്താക്കന്മാരെക്കുറിച്ചു.

(കർക്കീദൂനായുടെ). എല്ലാപള്ളികൾക്കും അവിടവിടെയുള്ള പട്ടക്കാരിൽനിന്നു ഒരു കൈകാര്യകർത്താവ് ഉണ്ടായിരിക്കയും അയവൻ എപ്പിസ്ക്കോപ്പായുടെ കല്പനപ്പടി പള്ളിവക മുതലുകളെ കൈകാര്യം ചെയ്കയും വേണം.

(കർക്കീദൂനായുടെ). സഹദേന്മാരുടെ +സ്ഥലങ്ങൾമേലും ദയറാകൾമേലും ദരിദ്രശാലമേലും നിയമിക്കപ്പെടുന്ന ക്ലീറിക്കന്മാർ എപ്പിസ്ക്കോപ്പായുടെ അധികാരത്തിൻ കീഴിൽ ഇരിക്കണം. ധിക്കരിച്ചാൽ അവരുടെ അംശം മുടക്കുകയും അവരെ വേർ തിരിക്കയും വേണം.

(കർക്കീദൂനായുടെ). രണ്ടുപള്ളികളിൽ ശുശ്രൂഷ നടത്തുകയൊ ഒരു പള്ളിയിൽ നിന്നു ഒരു പള്ളിയിലേക്കു മാറുകയൊ ചെയ്യുന്ന ക്ലീറിക്കന്നു അന്യത്തെ പള്ളിയുടെ സംഗതികളിൽ ഇടപെടുവാൻ അധികാരം ഇല്ല. അപള്ളിക്കു കീഴുള്ള സഹദേന്മാരുടെ സ്ഥലത്താകട്ടെ. വിശാപ്പു ബാധതരുടെസ്ഥലത്താകട്ടെ, ദീനപ്പുരയിലാകട്ടെ അധികാരപ്പെട്ടവനും പാടില്ല. അങ്ങിനെ അനുസരിക്കാത്തപക്ഷം അയവൻെറ അംശം മുടക്കണം.

(ഉറഹായിയുടെ റാബൂലി). കാശീശായൊ മ്ശംശാനോയൊ ഇല്ലാത്തവിടെയല്ലാതെ അത്മേനികൾ കൈകാര്യ കർത്താക്കന്മാരായിരുന്നു കൂടാത്തതാകുന്നു.

(കറിയാക്കോസ്സു പാത്രിയക്കീസ്സ്). തവണക്കാരനൊ കൈകാര്യകർത്താവൊ അല്ലാതെ ക്ലീറിക്കന്മാരുടെ പണം ആരെങ്കിലും കൈക്കലാക്കിയാൽ തിരികെ കൊടുക്കുന്നതുവരെ അവനെ വേർതിരിക്കണം.

---

+സഹദേന്മാരുടെനാമത്തിലുള്ള ആരാധന സ്ഥലം.

(കുറിയാക്കോസ്സ പാത്രിയക്കീസ്സ്). എപ്പിസ്കോപ്പായൊ അവന്റെ പ്രതിപുരുഷനൊ കൂടാതെയും പട്ടക്കാരിലൊരുവൻ കൂടാതെയും പള്ളിയുടെ മുതൽപിടിക്കാരന്മാൎക്കു പള്ളിയുടെ ഭണ്ഡാരപ്പുരയിൽനിന്നു യാതൊന്നും ചിലവഴിപ്പാൻ അധികാരമില്ല. പള്ളിവകക്കു വരുന്നതെല്ലാം അതാതു സമയം അറിയപ്പെടുകയും നിക്ഷേപ മുറി തിട്ടം വരുത്തി വലിയ കണക്കു പുസ്തകത്തിൽ പതിക്കപ്പെടുന്ന സമയമായ ആണ്ടറുതിവരെ ചെറിയ കണക്കിൽ എഴുതപ്പെടുകയും വേണം.

(പൊൎസോയക്കാരുടെ). കൈകാൎയ്യകൎത്താവായിതീരുകയും പള്ളിവക വിളവുകളിലും വഴിപാടുകളിലും അധികാരപ്പെടുകയും ചെയ്യുന്നവൻ കൈകാൎയ്യ കൎത്തൃത്വത്തിന്റെ താക്കോലുകളെ മദ്ബഹായിൽനിന്നു എടുക്കേണ്ടതും ഒഴിയുമ്പോൾ മദ്ബഹായിൽ തന്നെ അവയെ വെക്കേണ്ടതും ആകുന്നു. അവന്റെ യോഗ്യതപോലെ മദ്ബഹായുടെ ഉടമസ്ഥൻ അവന്നു പ്രതിഫലം കൊടുക്കും.

### ൩ാം. പാസോക്കാ.

### മദ്ബഹായുടെ സാമാനങ്ങളെക്കുറിച്ചു.

(ശ്ലീഹന്മാരുടെ). ആരെങ്കിലും വെള്ളികൊണ്ടൊ പൊന്നുകൊണ്ടൊ ഉള്ള വിശുദ്ധ സാമാനത്തെയൊ വിശുദ്ധ ശീലത്തരത്തെയൊ സ്വന്ത ഉപയോഗത്തിന്നാക്കിത്തീൎത്താൽ ആയവനെ വേൎതിരിക്കണം.

(റാബൂലി). കാശീശായൊ മ്ശംശാനായൊ ആയ യാതൊരുത്തനും അഹങ്കാരമായിട്ടു സാധാരണ സാമാനങ്ങളെ വിശുദ്ധ സാമാനങ്ങളുടെ അടുക്കൽ പെട്ടയിലൊ അലമാരിയിലൊ വെക്കരുതു.

(മെനസ്ലാസ്സിന്റെ തെല്ലെയുടെ യോഹന്നാൻ). വിശുദ്ധ പാത്രങ്ങളിൽ വല്ലതും ഉടഞ്ഞുപോയാൽ അതിന്റെ നുറുക്കുകളെ ബഹുമാനമുള്ള സ്ഥലത്തു കുഴിച്ചു മൂടണം. അങ്ങിനെ തന്നെ വിശുദ്ധ പാത്രങ്ങൾ കഴുകപ്പെടുമ്പോഴും ആ വെള്ളം ബഹുമാനമുള്ള സ്ഥലത്തു ഒഴിക്കപ്പെടണം. ശീലത്തരങ്ങൾ പഴതാകുമ്പോൾ രോഗശമനത്തിന്നായിട്ടു സൂക്ഷിച്ചു വെക്കണം.

പുറജാതിക്കാരുടെ സാമാനങ്ങൾകൊണ്ടു വിശുദ്ധ സ്ഥലങ്ങളെ വല്ലതും ഉണ്ടാക്കുകയെന്നുള്ളതു ന്യായമുണ്ടാകാത്ത സംഗതിയല്ല.

(ഉറഹായിലുള്ള യാക്കൂബ്). ഉയിൎപ്പുപെരുന്നാളിന്റെ അലങ്കാരത്തിന്നു വേണ്ടി നമസ്കാരങ്ങൾ കഴിക്കപ്പെടുവാനായിട്ടല്ലാതെ ഹാശായുടെ വെള്ളിയാഴ്ച നാളിൽ ബലിപീഠങ്ങൾ ഉരിയപ്പെടുവാൻ പാടുള്ളതല്ല.

(ഉറഹായിലുള്ള യാക്കൂബ്). മദ്ബഹായിലെ ശുശ്രൂഷ സാമാനങ്ങൾ പൊന്നാകട്ടെ, വെള്ളിയാകട്ടെ വേറെ ഉപയോഗത്തിന്നു പാടില്ലാത്തതാകുന്നു. അവകൊണ്ടു നാണയങ്ങൾ അടിക്കപ്പെടുകയും അരുതു. ആ പള്ളിക്കു ദാരിദ്ര്യത്തിന്നു മുട്ടുണ്ടെങ്കിൽ മറ്റൊരു പള്ളിക്കു വില്ക്കാം. അങ്ങിനെതന്നെ മറ്റു സാമാനങ്ങളെയും ചെയ്യണം.

(ഉറഹായിലുള്ള യാക്കൂബ്). ദേവന്മാരുടെയും ദേവികളുടെയും പുറജാതിക്കാൎക്കടുത്ത സംഗതികൾ എഴുതപ്പെട്ടിട്ടുള്ള മേത്തരം സാമാനങ്ങൾകൊണ്ടു വിശുദ്ധ മേശക്കു വിരികൾ ഉണ്ടാക്കപ്പെടരുതു. ഉണ്ടാക്കപ്പെട്ടിട്ടുണ്ടെങ്കിൽ കീറിക്കളയണം.

(ഹൂദായാ). കാപ്പുകളാകട്ടെ, മറശീലകളാകട്ടെ പാടില്ല. അങ്ങിനെതന്നെ ജ്ഞാനക വിശ്വാസ സംബന്ധമായി വല്ലതും എഴുതപ്പെട്ടിട്ടുള്ളവകൾകൊണ്ടും പാടില്ല.

(ഹൂദായാ). സ്ഥലമില്ലായ്കനിമിത്തം ലൌകീക വസ്തുക്കളിലൊന്നും വിശുദ്ധ സ്ഥലത്തു വെക്കപ്പെടുവാൻ അശേഷം പാടില്ല.

(ഹൂദായാ). രോഗിയായിരിക്കുന്നവന്നു മദ്ബഹായുടെ സാമാനങ്ങളിലാകട്ടെ, അരവാനിലാകട്ടെ, ജീവന്റെ മേശയുടെ കാലുകളിൽ കെട്ടപ്പെടുന്ന നൂലുകളിലാകട്ടെ തൊടുവാൻ അധികാരമില്ല. എന്നാലോ ശ്ലീഹായുടെ കല്പനപ്രകാരം കത്തനാരിന്റെ നാമത്തിൽ പ്രാൎത്ഥനയുടെ എണ്ണയാൽ അവൻ അഭിഷേകം ചെയ്യപ്പെടണം. എന്നാൽ രോഗികൾ എവൻഗേലിയോൻ തൊടപ്പെട്ട ശേഷം അവൎക്കു കൊടുക്കപ്പെടാം.

(അമിദിന്റെ കുറിയാക്കോസ്). മദ്ബഹായിലെ ശുശ്രൂഷക്കായിട്ടു കൊണ്ടുവരപ്പെടുന്ന പുതിയ സാമാനങ്ങൾ ആരു കൊണ്ടുവരുന്നതായാലും അവനിൽ നിന്നു എപ്പോഴും കൈക്കൊള്ളപ്പെടണം. ഇടത്തൂട്ടുകാർ ശുശ്രൂഷിച്ച സാമാനങ്ങൾ എപ്പിസ്കോപ്പായുടെ കല്പനപ്രകാരമെ കൈക്കൊള്ളപ്പെടാവൂ.

(ഹൂദോയൊ)- ജോനകരും മററും നമ്മുടെ മദ്ബഹാകൾക്കായി കൊണ്ടുവരുന്ന വെള്ളിസംമാനങ്ങളിൽ അവരുടെ പേരു എഴുതിയിരുന്നാലും അവയെ കൈക്കൊള്ളുവാൻ വിരോധം ഇല്ല. കുറുബാനയിൽ അവരുടെ പേരുകളെ ഓൎപ്പാൻ അനുവാദമില്ല. പരിഹാരവാക്കിനാൽ അവരുടെ ഓൎമ്മയെ കഴിപ്പാനെ നിവൃത്തിയൊള്ളു.

൩-ാം ചോദ്യക്കാ.

ശുദ്ധീകരിക്കപ്പെട്ട മദ്ബഹാകളെക്കുറിച്ചുള്ള വിവരണങ്ങൾ.

(ആദായി)- വിശ്വസിപ്പാൻ ഒരുങ്ങിയിരിക്കുന്ന രാജാക്കന്മാൎക്കു പട്ടക്കാരോടുകൂടെ മദ്ബഹായിൽ കയറുവാൻ അധികാരം ഉണ്ടു. എന്തെന്നാൽ ദാവീദും അവനെപ്പോലെയുള്ളവരും കയറിയിരുന്നു.

(സേവീറൊ)- കാശിശാക്കു മദ്ബഹായെ അഭിഷേകം ചെയ്യാൻ അനുവാദമില്ല. എന്നാൽ ഒരു സ്ഥലത്തു ഒരുമദ്ബഹാ സ്ഥാപിക്കപ്പെട്ടിരിക്കയും അതു അഭിഷേകം ചെയ്യപ്പെട്ടതായിരിക്കയും ചെയ്താൽ മറെറാരു സ്ഥലത്തേക്കു അതിനെ മാററുവാൻ ആഗ്രഹിക്കുന്ന പക്ഷം എപ്പിസ്കോപ്പായുടെ കല്പനയാൽ മാറേറണ്ടിയിരിക്കുന്നു.

(സേവീറൊ)- ഒരു മദ്ബഹാ കണ്ടെത്തപ്പെടുകയും അതു അഭിഷേകം ചെയ്യപ്പെട്ടതൊ അല്ലാത്തതൊയെന്നു അറിയപ്പെടാതിരിക്കയും ചെയ്താൽ അതു വെള്ളക്കല്ലുകൊണ്ടുള്ളതും അതിവിശേഷമായിട്ടുള്ളതും ആണെങ്കിൽ "ഈ മദ്ബഹായെ അഭിഷേകം ചെയ്തിട്ടില്ലെങ്കിൽ അഭിഷേകം ചെയ്യുന്നു"എന്നുള്ളതു ചൊല്ലിക്കൊണ്ടു എപ്പിസ്കോപ്പാ അതിനെ അഭിഷേകം ചെയ്യണം. മരം കൊണ്ടുള്ളതാണെങ്കിൽ മദ്ബഹായുടെ സാമാനങ്ങൾ അതിന്മേൽ ഇടുവാനൊ വെപ്പാനൊ ആയിട്ടു *ദീയാക്കോനിയോനിൽ വെക്കപ്പെടണം.

(ഹൂദോയൊ)- അതുകൊണ്ടാകുന്നു ഞങ്ങൾ തബലെ

---

* ശുശ്രൂഷസ്ഥലം. മദ്ബഹായുടെ ഒരു ഭാഗത്തു.

ത്താകളെ പൂശുമ്പോൾ ഇന്നയാണ്ടിൽ ഇന്നാരാൽ ക്രുദാശ ചെയ്യപ്പെട്ടു എന്നുള്ള വാചകത്തിൽ ക്രുദാശ ചെയ്യുന്നആളിന്റെ പേരും കാലവും അവകളിന്മേൽ എഴുതുന്നതു.

(ഹൂദോയൊ)- അപകടകാലം വരികയും പള്ളി ക്രുദാശ ചെയ്വാൻ പാടില്ലാതെ വരികയും ചെയ്താൽ അഭിഷേകം ചെയ്യപ്പെടാത്ത ദേവാലയങ്ങളിൽ വെപ്പാനും അതിന്മേൽ ശുശ്രൂഷ നടത്തുവാനും ആയിട്ടു ക്രുദാശ ചെയ്യപ്പെട്ട തബലൈത്താ കാശീശന്മാൎക്കു അയച്ചു കൊടുക്കുകയാകുന്നു.

(ഹൂദോയൊ)- ക്രുദാശ ചെയ്യപ്പെട്ട തബലൈത്താ ക്രുദാശ ചെയ്യപ്പെടാത്ത മേശമേൽ വെക്കപ്പെട്ടുകയും അതിന്മേൽ കുറുബാന ചൊല്ലുകയും ചെയ്കു എന്നുള്ളതുകൊണ്ടു ആ മേശ ക്രുദാശ ചെയ്യപ്പെട്ടതായിപ്പോയി എന്നുവരികയില്ല. മേശയെ പിന്നീടു ക്രുദാശ ചെയ്യേണ്ടിയിരിക്കുന്നു.

(ഹൂദോയൊ)- പൊട്ടലൊ കീറലൊ ഉള്ള തബലൈത്താ ക്രുദാശ ചെയ്യപ്പെടരുതു.

(ലീസോസീന്റെ)- ന്യായമായ മേല്പട്ടക്കാരനാൽ ക്രുദാശ ചെയ്യപ്പെടാത്ത മേശമേൽ കുറുബാന ചൊല്ലുവാൻ പട്ടക്കാരന്നു അധികാരമില്ല. കാശീശാക്കു അഹങ്കാരത്തോടെ മദ്ബഹായെ അഭിഷേകം ചെയ്വാനും ക്രുദാശ ചെയ്വാനും പാടില്ല.

(തെല്ലയുടെ യൂഹാനോൻ)- ശുദ്ധിമാന്മാരുടെ അസ്ഥികൾ ശുദ്ധമുള്ളവയാംഎങ്കിലും +മദ്ബഹായിന്മേൽ വെക്കപ്പെടരുതു. വിശുദ്ധ മേശ ഒരിക്കൽ ക്രുദാശ ചെയ്യപ്പെട്ടതിന്റെ ശേഷം കഴുകപ്പെട്ടുവാനും അഭിഷേകം ചെയ്യപ്പെട്ടുവാനും ന്യായമില്ല. എന്നാൽ വലിയ വെള്ളിയാഴ്ചയിൽ അതിന്റെ വിരികൾ നീക്കപ്പെട്ടുന്നതിനാൽ പട്ടക്കാർ തബലൈത്താ ഒഴിച്ചു മദ്ബഹാ മുഴുവനെയും സുഗന്ധവെള്ളത്തിൽ മുക്കിയ *എസ്പൂ

---

\+ മദ്ബഹ എന്ന ത്രോനോസിനും തബലൈത്താക്കും പേരുണ്ട്. അവിടവിടെ വേണ്ടതുപോലെ മനസ്സിലാക്കണം. ത്രോനോസ്സ് ഇരിക്കുന്ന സ്ഥലത്തിനും മദ്ബഹായെന്നു പേരുണ്ടു. ഇവിടെ സ്ഥലത്തെ അല്ല ത്രോനോസ്സിനെ അല്ലെങ്കിൽ തബലൈത്തായെ ഉദ്ദേശിക്കുന്നു.

* എസ്പൂഗൊ=സ്പൊഞ്ച് - മദ്ബഹാ =തബലൈത്തായൊ ത്രോനോസ്സൊ.

ശോകൊണ്ടു തുടങ്ങുന്നു.

വല്ല കുററവും നിമിത്തം ഓടി ഒളിച്ചു മദ്ബഹായി ലേക്കു പ്രവേശിക്കുന്ന അത്മേനി കുററക്കാരനല്ലെങ്കിലും അവൻ പ്രവേശിച്ചതുകൊണ്ടു കുററത്തിൽ നിന്നു ഒഴിഞ്ഞവനല്ല.

ഇടത്തുട്ടുകാരുടെ മദ്ബഹാ സാധാരണ പെരുമാററത്തിന്നു വേണ്ടി ദീയാക്കോനിയോനിൽ വെക്കപ്പെടണം.

തബലൈത്താ ഒരിക്കലും രണ്ടാം പ്രാവശ്യം അഭിഷേകം ചെയ്യപ്പെടരുതു.

(യാക്കൂബ്)-കൂദാശ ചെയ്യപ്പെട്ടിരിക്കുന്ന+മദ്ബഹാമേൽ വെള്ളം വാഴ്ത്തപ്പെടുകയും സഹദേന്മാരുടെ പരിശുദ്ധ അസ്ഥികൾ കഴുകപ്പെടുകയും അരുതു.

ഇടത്തുട്ടുകാരാൽ അപഹരിക്കപ്പെടുന്ന ദൈവാലയങ്ങൾ മുമ്പ് നമ്മുടേതായിരുന്നെങ്കിലും മേല്പട്ടക്കാരൻ പ്രാൎത്ഥന കഴിക്കാതെ അവകളിൽ കുറുബാനയുടെ ശുശ്രൂഷ നടത്തുവാൻ പാടില്ലാത്തതാകുന്നു.

നശിച്ചു കിടക്കുന്ന ദൈവാലയങ്ങളിൽ കണ്ടെത്തപ്പെടുന്ന സഹദേന്മാരുടെ അസ്ഥികൾ പരസ്യമായി എടുക്കപ്പെട്ടു ബഹുമതി പൂൎവ്വം പള്ളികളിലേക്കു കൊണ്ടുപോകപ്പെടണം. ഒളിവായിട്ടു അരുതു.

വല്ല കേടുകളും തീൎപ്പാൻ വേണ്ടി പണിക്കാരനായ ഒരു അത്മേനിക്കു മദ്ബഹായിൽ പ്രവേശിക്കാമെങ്കിലും പട്ടക്കാരന്റെ കല്പനയോടു കൂടി വേണ്ടതാകുന്നു.

ബെസ്ക്കുദിശായിൽ അടിച്ചു വാരുന്നതു പ്രധാനസ്ഥലത്തു കുഴിച്ചു മൂടണം. വെള്ളമുള്ള കുഴിയിൽ ഇടരുതു.

പുറജാതിക്കാർ ഭക്ഷണ പീഠമാക്കിയ തബലൈത്തായെ കഴുകിയെടുത്തു ദീയാക്കോനിയോനിലെ ഉപയോഗത്തിന്നു വെച്ചിരിക്കണം. അതു ചെറുതാണെങ്കിൽ അതിനെ ഉടച്ചു മണ്ണിൽ കുഴിച്ചു മൂടണം. ശത്രുക്കളാൽ തകൎക്കപ്പെട്ട മദ്ബഹാകളേയും അങ്ങിനെ ചെയ്യണം.

ഒളിച്ചോടിപ്പോകുന്ന അവസരത്തിൽ മണ്ണിൽ കുഴിച്ചു മൂടുന്ന തബലൈത്തായെ കഴുകിയെടുത്തു കുറുബാനക്കു ഉപയോഗിക്കാം. രണ്ടാം പ്രാവശ്യം അഭിഷേകം ചെയ്യപ്പെട്ടുകൂടാ.

(കുറിയാക്കോസ്സ് പാത്രിയൎക്കീസ്സ്)-കാശീശന്മാരും മ്ശ

---

+ മദ്ബഹാ= ത്രോനോസോ തബലൈത്തായോ.

മ്ശംശാനന്മാരും വനപ്രദേശത്തുകൂടി വഴിയാത്ര ചെയ്യുമ്പോൾ കാസായും പീലാസായും അവരുടെ കൈവശം ഉണ്ടായിരുന്നാൽ മ്ശംശാനൊ മദബഹാക്കു പകരമായി വലത്തു കയ്യിൽ പീലാസായും ഇടത്തു കയ്യിൽ കാസായും പിടിച്ചു നിൽക്കുകയും പട്ടക്കാരൻ അത്യാവശ്യം നിമിത്തം കുറുബാന ചൊല്ലുകയും ചെയ്യാം.

പള്ളിയകത്തു പണ്ടെതന്നെ കബറിടം സ്ഥാപിച്ചിട്ടുണ്ടെങ്കിൽ പുണ്യവാന്മാരായ പട്ടക്കാരെമാത്രമെ അതിൽ അടക്കാവൂ. അത്മേനികൾക്കു പള്ളിയകത്തു കബറുണ്ടാക്കി പള്ളിയെനാശപ്പെടുത്തുവാൻ അധികാരമില്ല. അവക്കുഗ്രഹണം ലഭിക്കുന്നതു കബറുകളിൽനിന്നല്ല. കർത്താവിൽനിന്നത്രെ. വളരെക്കാലം കഴിയുമ്പോൾ അവരുടെ അസ്ഥികൾ സഹദേന്മാരുടെ അസ്ഥികളായിട്ടു വിചാരിക്കപ്പെട്ടേക്കാം. വിശ്വാസികൾക്കു അവർ വഞ്ചനയുടെ കാരണമായിതീൎന്നിട്ടു കുററമേൽക്കുന്നതിനും ഇടവന്നേക്കാം.

(കുറിയാക്കോസ്സു പാത്രിയർക്കീസ്സ്). സത്യവിശ്വാസികളായ എപ്പിസ്ക്കോപ്പന്മാരാൽ കൂദാശചെയ്യപ്പെട്ട തബലൈത്താകൾ കൂടാതെ വിശുദ്ധമേശകളിന്മേൽ കുറുബാന ചൊല്ലുവാൻ പട്ടക്കാൎക്കു അധികാരമില്ല. ശിലത്തരത്തിന്മേലൊ തുകലിന്മേലൊ പാടില്ല. കൂദാശ ചെയ്യപ്പെട്ട തബലൈത്താ തകൎന്നതൊ പൊളിഞ്ഞതൊ ഇടത്തൂട്ടുകാരാൽ ശുദ്ധീകരിക്കപ്പെട്ടതൊ ആയിരുന്നാൽ അതിന്മേലും പാടില്ല.

(റാബൂലെ). വിഗ്രഹാലയത്തിന്റെ ശേഷിപ്പ് ഒരുസ്ഥലത്തു നിൽപുണ്ടെങ്കിൽ അതിനെ ഇടിച്ചുകളഞ്ഞ പള്ളി പണിയണം. കഴിയുന്നിടത്തോളം അടക്കത്തിൽ ചെയ്യേണ്ടിയിരിക്കുന്നു. പള്ളിയില്ലാത്തസ്ഥലത്തു പള്ളി പണികയും പണിയപ്പെട്ടിട്ടുള്ള പള്ളികൾ കുമ്മായം തേച്ച് വെണ്മയാക്കപ്പെടുകയും വേണം. പള്ളികൾക്കു കുറുബാന അപ്പം ചുടുന്നതിനുള്ള സ്ഥലവും സ്ഥിരമായ മുറികളും ഉണ്ടായിരിക്കണം.

ബസ്സ്യാമ്മമാർ മദ്ബഹായുടെ +കെസ്റൂമായിലെക്കു കയറരുതു. സാധാരണയായ ഭക്ഷണസാധനം മദ്ബഹായുടെ സ്ഥലത്തു കയററുകയാകട്ടെ പട്ടക്കാർ അവിടെവെച്ചു ഭക്ഷിക്കുകയാകട്ടെ അരുതു. ദൈവാലയത്തിൽ യാതൊരുത്തനും യാതൊന്നും ഭക്ഷിച്ചുകൂടാത്തതാകുന്നു. വിശുദ്ധസമാനങ്ങൾ മാത്ര

---

+കെസ്റൂമൊ = വിളക്കിനു പുറത്തു മദ്ബഹായുടെമുൻഭാഗം.

മല്ലാതെ ഒന്നും അവിടെ വെക്കപ്പെടുവാൻ അരുതു.

(തെവോദോസ്യോസ്സ് പാത്രിയക്കീസ്സ്)- പുതുതായി പണിയപ്പെട്ടിട്ടു കൂദാശ ചെയ്യപ്പെടാതിരിക്കുന്ന പള്ളികളിലും ദയറാകളിലും എപ്പിസ്കോപ്പായുടെ കല്പനപ്പടി കൂദാശ ചെയ്യപ്പെട്ട തബലൈത്താകൾ വെച്ച ശുശ്രൂഷ നടത്തുവാൻ കശീശാക്കു അധികാരമുണ്ടു്.

ഒന്നിലധികം പട്ടക്കാരില്ലാത്ത പള്ളികളിലും ദയറാകളിലും മദ്ബഹായിൽ പ്രവെശിച്ച തിരി കത്തിപ്പാൻ ഒരു സഹോദരനു അനുവാദം കൊടുക്കുന്നതിനു കശീശാക്കു അധികാരമുണ്ടു്.

ഒരു മദ്ബഹാ ഉടഞ്ഞു പോകയൊ ഇടിഞ്ഞു പോകയൊ പഴതായിപ്പോകയൊ ചെയ്താൽ ഒരു പണിക്കാരൻ അതിനെ പുതുതായിപ്പണിവാൻ അധികാരമുള്ളവനല്ല. എന്നാൽ അതിനെ ബഹുമാനമുള്ള സ്ഥലത്തു കുഴിച്ചുമൂടണം.

മദ്ബഹാ ഇല്ലാത്ത സ്ഥലത്തു കുർബാനക്കു അത്യാവശ്യം വന്നുപൊയാൽ പട്ടക്കാരൻ തന്റെ കഴുത്തിൽ ഒരു തുണി കെട്ടിയിട്ടു അതിന്മെൽ പീലാസായിൽ കുർബാന അപ്പം വെക്കുകയും കാസാ ഇടത്തുകയ്യിൽ പിടിക്കുകയും ചെയ്തു കുർബാന ചൊല്ലാം.

(ഹുദോയൊ)- തബലൈത്തായുടെ സ്ഥാനത്തു ഏവൻഗെലിയൊന്റെ ഒരു കടലാസ്സ് വെച്ചിട്ടു അത്യാവശ്യം നിമിത്തം വെണ്ടിവരുന്നിടത്തു അതിന്മെൽ കുർബാന ചൊല്ലാമെന്നു മെൽപ്പട്ടക്കാരിൽ ഒരാൾ അനുവദിച്ചിട്ടുണ്ടു.

(ഓമ്മീദിന്റെ കറിയാക്കൊ)- ഇടത്തുട്ടുകാരാൽ അശുദ്ധമാക്കപ്പെട്ട മദ്ബഹാകളുടെമെൽ മെല്പട്ടക്കാർ അകലത്തിൽ ഇരുന്നുകൊണ്ടു പ്രാർത്ഥന കഴിച്ചാലും മതിയാകുന്നതും കുർബാന ചൊല്ലുന്നതിനു ആ മദ്ബഹാകൾ ഉപയൊഗപ്പെടുത്താവുന്നതും ആകുന്നു. അങ്ങിനെതന്നെ ഇടത്തുട്ടുകാരുടെ മൂറോൻ വീണ സാമാനങ്ങളും അതിനെ ഇല്ലായ്മ ചെയ്തുകൊണ്ട് ഉപയൊഗപ്പെടുത്താം. ദൈവം അടുക്കൽ മാത്രമെ ഉള്ളു എന്നും അകലെ ഇല്ലെന്നും വരുന്നതല്ലല്ലൊ.

(യോഹന്നാൻ പാത്രിയക്കീസ്സ്)- മുഴുവനും തകൎന്നുപോയിരിക്കുന്ന മദ്ബഹായെ പ്രധാന സ്ഥലത്തു കുഴിച്ചുമൂടണം. അതിൽ വല്ലെടത്തും കുറച്ചു തകൎന്നിട്ടൊള്ളു എങ്കിൽ ദിയാക്കൊനിയൊനിൽ വെക്കപ്പെടണം. പട്ടക്കാരൻ കൂദാശ ചെയ്യപ്പെട്ട

ന്മാരെലത്താ കൂടാതെ കുറുബാന ചൊല്ലിയാൽ അയാൾ ചീന്തപ്പെടണം. പട്ടക്കാരനു കൂദാശ ചെയ്യപ്പെടാത്ത കല്ലിന്മേലും മരംകൊണ്ടുള്ള മേശയിന്മേലും അല്ലെങ്കിൽ ശീലത്തരത്തിന്മേലും തുകലിന്മേലും കുറുബാന ചൊല്ലുവാൻ അധികാരമില്ല. പട്ടക്കാരൻ സ്ലീബാ ഇല്ലാത്ത ശോശപ്പാകൊണ്ടു കുറുബാന മൂടരുതു. കുറുബാനയിലും മാമ്മൊദീസായിലും രഹസ്യങ്ങളെ ചൊല്ലാത്ത പട്ടക്കാരെ അംശം മുടക്കണം. അവർ ചൊല്ലുന്നുണ്ടെന്നു പറയുന്ന പക്ഷം എപ്പിസ്കോപ്പായുടെ മുമ്പിൽ ചൊല്ലി കേൾപ്പിക്കണം.

## ൭-ാം പോസൂക്കൊ.

## മദ്ബഹായുടേയും പള്ളിയുടേയും

## കൂദാശയെക്കുറിച്ച്.

(സേവീറെ)- എപ്പിസ്കോപ്പാ ഒരു ദിവസം മുമ്പെ ചെന്ന് മദ്ബഹാ സ്ഥാപിക്കുകയും പിന്നെ കൂദാശ കഴിക്കുകയും ചെയ്തിട്ട് പിറ്റെദിവസം മടങ്ങിപ്പോരുന്നു. സഹദേന്മാരുടെ സ്ഥലം ആകുന്നു എങ്കിൽ പ്രാർത്ഥന കഴിച്ച് സഹദേന്മാരുടേയും ശ്ലീഹന്മാരുടേയും അസ്ഥികൾ അവയുടെ കൂട്ടുകളിൽ സ്ഥാപിക്കുകയും അസ്ഥിവെപ്പിന്റെ പ്രാർത്ഥന കഴിക്കുകയും, ആ അസ്ഥിക്കൂട്ടുകളെയും മദ്ബഹാ വാതലിന്റെ വളവിനേയും ചുവരിൽ സ്ഥാപിച്ചിട്ടുള്ള സ്ലീബായേയും അപ്പൂബൽസാമ്മോൻ കൊണ്ടോ സുഗന്ധ തൈലം കൊണ്ടൊ പരിമളവാസനക്കായിട്ടു പൂശുകയും ചെയ്യുന്നു. പിന്നെ പുസ്തകത്തിൽ കാണുന്ന പ്രകാരം സകലശുശ്രൂഷയും കുറുബാനയും കഴിക്കണം.

(ഹുദോയൊ)- കൂദാശ ചെയ്യപ്പെടുവാനിരിക്കുന്ന പള്ളിയിൽ രാത്രി മുഴുവനും പ്രാർത്ഥനയിൽ ഉറക്കമൊഴിഞ്ഞുകൊണ്ട് പ്രഭാത സമയത്തു ഹുദോസ്സ് ഈത്തോയുടെ (പള്ളി പ്രദിഷ്ഠയുടെ)മുറ നടത്തുന്നു. എപ്പിസ്കോപ്പാ പ്രൊമിയൂൻ ചൊല്ലുകയും (മറ്റുള്ളവർ) കോലോയും സൂമ്മോറോയും ചൊല്ലുകയും പഴയനിയമത്തിൽ നിന്നു “ശ്ലേമൂൻ കർത്താവാന്റെ ബലിപീഠത്തിന്നു മുമ്പിൽ നിന്നു” എന്നാദിയായ ശ്ലേമ്മോന്റെ പ്രാർത്ഥന വായിക്കുകയും പ്രക്സീസും ശ്ലീഹായും “പീലിപ്പോസി

ൻെറ കേസാറിയ'' എന്നുള്ള ഏവൻഗേലിയോൻ വായിക്കയും പിന്നെ മേല്പട്ടക്കാരൻ ജീവൻെറ മേശയുടെ മുമ്പിലുള്ള ദർഗായിന്മേൽ മദ്ബഹായിലോട്ടു തിരിഞ്ഞു ''സൈന്യങ്ങളുടെ ദൈവമായ കൎത്താവെ'' എന്നുള്ള രഹസ്യപ്രാൎത്ഥന കഴിക്കുകയും. പിന്നീട് ''മെത്തുൽ ദ്ബാസീമ്മൊ'' എന്നുള്ള പരസ്യപ്രാൎത്ഥന കഴിക്കുകയും വേണം.

(ഹൂദോയൊ)- തബലൈത്താകളുടെ കൂദാശ പെസഹാ വ്യാഴാഴ്ചയിലും ഉയൎപ്പു പെരുന്നാളുമുതൽ സ്വർഗാരോഹണപ്പെരുന്നാൾ വരെയുള്ള എല്ലാവ്യാഴാഴ്ചകളിലും നടത്തുന്നു. തബലൈത്താകൾ വിശേഷപ്പെട്ട മരംകൊണ്ടുള്ള മേൽത്തരം പലകകളാലും വെള്ളക്കല്ലായ മേൽത്തരം കല്ലുകൾ കൊണ്ടും മററും ഉണ്ടാക്കപ്പെടുന്നു. പിന്നെ മൂന്നു രഹസ്യപ്രാൎത്ഥനകളാൽ മൂറോൻ കൂടാതെ പെരുവിരലുകൊണ്ടു മദ്ബഹായിന്മേൽ മൂന്നു സ്ലീബാ വരയ്ക്കുന്നു. പിന്നെ ''ഈൻ ബോഏനാൻ''എന്ന പരസ്യ പ്രാൎത്ഥന ചൊല്ലി സമാധാനം കൊടുക്കുകയും''സകല വർഗങ്ങളുടേയും ദൈവമായ കൎത്താവെ'' എന്നുള്ള രഹസ്യപ്രാൎത്ഥന ചൊല്ലുകയും ചെയ്യുന്നു. പിന്നെ''മെത്തുൽ ദാത്തു ബൽഹൂദൈയ്ക്കു'' എന്നുള്ളതു ഉറക്കെച്ചൊല്ലുന്നു. പിന്നെ മൂറോൻ പാത്രം എടുത്തു''ഹാലേലൂയ്യാ''ചൊല്ലിക്കൊണ്ടു (മുൻ)വരച്ച മൂന്നു റുശ്മാകൾ മേൽ തേയ്ക്കുന്നു. പിന്നെ പെരുവിരൽ മൂറോനിൽ മുക്കിയിട്ട് പിതാവിൻെറയും പുത്രൻെറയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ വിശുദ്ധ മൂറോൻകൊണ്ടു ഈ മദ്ബഹാ മുദ്ര കുത്തപ്പെടുന്നു എന്നു ചൊല്ലി മുദ്ര കുത്തുന്നു. പിന്നെജീവൻെറ മേശയുടെ പുറകിലുള്ള കിഴക്കെ ഭിത്തിയുടെ അടുക്കൽ ചെന്നു അവിടെ മൂറോൻ കൊണ്ട് പെരുവിരലിനാൽ മൂന്നു സ്ലീബാ വരയ്ക്കുന്നു. സ്ലീബാ വരയ്ക്കുമ്പോൾ എല്ലാം''ഞങ്ങളുടെ മ്ശീഹാതമ്പുരാനെ നിൻെറ പരിശുദ്ധ ശ്ലീഹന്മാരുടേയും നിൻെറ മാതാവിൻെറയും ഈന്ന സഹദായുടെയുംപ്രാൎത്ഥനയാൽ ഈ മദ്ബഹായേയും ഞങ്ങളേയും വാഴ്ത്തണമെ''എന്നുള്ളതു ചൊല്ലണം. വടക്കെ ഭിത്തിയിലും പടിഞ്ഞാറെ ഭിത്തിയിലും തെക്കെ ഭിത്തിയിലും വാതലിനു മേലായി ഇങ്ങിനെ തന്നെ ചെയ്യണം.

അനന്തരം മെഴുകുതിരികളും സ്ലീബായും മറുവഹ

സ്സാകളും മൂറോൻ പാത്രവും ആയി ഹൈക്കലായിലേക്കു പുറപ്പെട്ടു വടക്കും പടിഞ്ഞാറും തെക്കും വാതലിന്നു മേലായി അങ്ങിനെതന്നെ വരയ്ക്കണം. ഹൈക്കലാ വലുതാണെങ്കിൽ തൂണുകളിന്മേലും വരയ്ക്കണം. (വരയ്ക്കുന്ന ആൾ) മേൽപ്പറഞ്ഞ വാചകം തന്നെ ചൊല്ലണം. കൂടെയുള്ളവർ മാനീസ്സാകൾ ചൊല്ലുകയും വേണം. പിന്നെ മദ്ബഹായിലേക്കു തിരിച്ചുവന്ന് *ജീവന്റെ മേശയുടെമുമ്പിൽ ദർഗായിന്മേൽ നിൽക്കണം. അപ്പോൾ ശെമ്മാശൻ "തുബ് തുബ്" എന്നുള്ളതു വിളിച്ചു പറയണം. പിന്നെ (മേല്പട്ടക്കാരൻ) രഹസ്യ പ്രാർത്ഥന ചൊല്ലണം പിന്നെ പരസ്യപ്രാർത്ഥന ചൊല്ലണം. പിന്നെ മാനീസ്സാ ചൊല്ലിക്കൊണ്ട് എല്ലാവരും മദ്ബഹാക്കു സമാധാനം കൊടുക്കണം. എല്ലാം തികച്ചതിന്റെ ശേഷം കുർബാന ആരംഭിക്കണം.

(ഹൂദോയൊ)— മദ്ബഹാ കൂദാശയുടെ ശുശ്രൂഷ തന്നെ തബ്ലൈത്താക്കൂദാശക്കും ഉപയോഗിച്ചു കൊള്ളുക. തബ്ലൈത്താകളെ എല്ലാം ജീവന്റെ മേശമേൽ വടക്കു ഭാഗത്തു വെക്കണം. ഓരോന്നിന്മേൽ പ്രത്യേകിച്ച് മൂറോൻ കൂടാതെയും മൂറോനോടു കൂടിയതും ആയ സ്ലീബാകളെ വരച്ചു തെക്കുഭാഗത്തേക്കു മാററി വെക്കണം. സഹദേന്മാരുടെ അസ്ഥികളുണ്ടെങ്കിൽ അവയുടെ കൂട്ടുകളിൽ എടുത്തു മാനീസ്സാകളോടും മെഴുകുതിരികളോടും കൂടി അളമാരികളിൽ വെക്കുക.

---

## രണ്ടാം കെപ്പാലേയോൻ.

### മാമൂദീസ്സായെക്കുറിച്ചും.

ഈ കെപ്പാലേയോനിൽ അഞ്ചു പോസൂക്കൊകൾ ഉണ്ടു. ഒന്നാം പോസൂക്കൊ ശരിയായിട്ടുള്ളതും ന്യായമല്ലാത്തതും ആയ മാമൂദീസ്സായെക്കുറിച്ചു.

(ശ്ലീഹന്മാർ)— എപ്പിസ്ക്കോപ്പായൊ കശീശായൊ അ

---

*ജീവന്റെ മേശ=ത്രോനോസ്സ്.

൩ ഒരുവൻ കർത്താവിന്റെ കല്പനപ്രകാരം പിതാവിലും പുത്രനിലും പരിശുദ്ധാത്മാവിലും മാമ്മോദീസ്സാ മുക്കുകയില്ലെങ്കിൽ ആയവന്റെ അംശം മുടക്കണം.

(ശ്ലീഹന്മാർ) എപ്പിസ്കോപ്പന്മാരെ നിങ്ങൾ ഏകപിതാവിലും പുത്രനിലും പരിശുദ്ധാത്മാവിലും മൂന്നു പ്രാവശ്യം മുക്കുവിൻ. അതായതു (വെള്ളത്തിൽ താഴ്ത്തി) മുക്കുവിൻ.

(ശ്ലീഹന്മാർ) എപ്പിസ്കോപ്പായൊ കാശീശായൊ ഇടത്തൂട്ടുകാരുടെ മാമ്മോദീസായെ അംഗീകരിച്ചാൽ ആയവരെ അംശം മുടക്കം ചെയ്യണം

(നിക്കിയായുടെ) പൌലെയുടെ ഇടത്തൂട്ടുകളിൽ നിന്നു തിരിഞ്ഞുവരുന്നവർ രണ്ടാമതു മാമ്മോദീസാ മുങ്ങണമെന്നുള്ളതു നിർബന്ധമാകുന്നു

(ലാവോദിക്കിയായുടെ) നോവാത്തിനു എന്ന കൂട്ടരും പത്തിയാനു എന്ന കൂട്ടരും താസ്സാറെസ്സാദക്ത്തീത്തു എന്ന കൂട്ടരും തങ്ങൾ കൈക്കൊണ്ടിരുന്ന ഇടത്തൂട്ടുകളെ ശപിക്കുകയും വിശ്വാസം പഠിക്കുകയും വിശുദ്ധ മൂറോനാൽ അഭിഷേകം ചെയ്യപ്പെടുകയും ചെയ്താൽ വിശുദ്ധ കുർബാനയിൽ അവർക്കു സംബന്ധിക്കാം. അങ്ങിനെ തന്നെ പ്രൂഗായെ എന്ന കൂട്ടരും. അവർ തന്നെത്താൻ പ്രധാനികൾ എന്നു വിളിക്കപ്പെടുന്നവരാകുന്നു.

(ബെസ്സലിയോസ്സ്) താപസന്മാരായ ലീക്കോറാത്തിത്തെ എന്ന കൂട്ടരെയും ചാക്കുശീല ധരിക്കുന്നവരായ സാക്കപ്പൊറൊ എന്ന കൂട്ടരെയും ലോകം സൃഷ്ടിക്കപ്പെട്ടതല്ലെന്നു പറയുന്നവരായ അപ്പൊക്താത്തിത്തെ എന്നകൂട്ടരെയും ഞങ്ങൾ പുതുതായിട്ടുമാമ്മോദീസാമുക്കുന്നു. അവർ വിവാഹത്തെയും വീഞ്ഞിനെയും ത്യജിക്കുകയും ദൈവത്തിന്റെ സൃഷ്ടി അശുദ്ധപ്പെട്ടതെന്നു പറകയും ചെയ്യുന്നതിനാൽ അവർ മർക്കിയോൻ എന്നവനോടു ചേർച്ചയുള്ളവരും ദൈവത്വത്തിൽ ബലഹീനന്മാരും ആകുന്നു.

(കുസ്തന്തീനൊപോലീസിന്റെ എവുക്കാറിസ്സ്) അറിയോസ്സുകാരും മക്കദോനിയോസ്സുകാരും വെടിപ്പുള്ളവർ എന്ന അർത്ഥത്തിൽ കാതാറു എന്ന തന്നെത്താൻ പറയുന്ന സാബ്ബത്തിയാനോന്മാരും നോവാത്തിനോന്മാരും ആയ കാശീശന്മാരെയും മ്ശംശോനന്മാരെയും യഹൂദന്മാരോടു കൂടെ പെസഹാ പെ

രുന്നാൽ ആചരിക്കുന്ന തസാറക്കുദക്ക്ത്തീത്തെ എന്ന കൂട്ടരെ
യും അവരുടെ നെററിയിലും മൂക്കുകളിലും ചെവികളിലും നെ
ഞ്ചത്തും മൂറോൻ പൂശുകയും മുഴുവനായിട്ടു അവരെ മാമ്മൊദീസാ
മുക്കുകയും ചെയ്യുന്നു. കാറോരുത്തൎക്കു അവരവരുടെ സഭയിൽ
ഉണ്ടായിരുന്ന സ്ഥാനവും അവൎക്കു കൊടുക്കുന്നു. ഒരു മുങ്ങൽ
(മാത്രം) മുങ്ങുന്ന എവുനോമ്യാനു എന്ന കൂട്ടരെയും പ്രൂശൊായെ
എന്നു പറയുന്ന മൂന്നാനീംത്ത എന്ന കൂട്ടരെയും പിതൃത്വ
ത്തിൽ പുത്രത്വം പഠിപ്പിക്കുന്ന സെബെലിയാനു എന്ന കൂട്ടരെ
യും പുറജാതിക്കാരെപ്പോലെ ഞങ്ങൾ വിചാരിക്കുന്നു. ആവ
രെ ഞങ്ങൾ ഒന്നാമതു ക്രിസ്ത്യാനികളാക്കുകയും രണ്ടാമതു വി
ശ്വാസം പഠിപ്പിക്കുകയും മൂന്നാമതു അവരുടെ മുഖത്തും ചെവി
യിലും മൂന്നു പ്രാവശ്യം ഊതിക്കൊണ്ടു സത്യം ചെയ്യിക്കുകയും
അവർ പള്ളയിൽ താമസിച്ച് വിശ്വാസം പഠിച്ചു തീരുമ്പോ
ൾ അവരെ മാമ്മൊദീസാ മുക്കുകയും ചെയ്യുന്നു.

(കുപ്രിയാനോസ്സ്) മാമ്മൊദീസ്സാ ഒന്നെയൊള്ളു എന്നു പ
റഞ്ഞിരിക്കുന്നതു കൊണ്ടു ഇടത്തുട്ടുകാരിൽ നിന്നു തിരിഞ്ഞുവ
രുന്നവരെ മാമ്മൊദീസാ മുക്കുന്നതു ന്യായമല്ലെന്നു ചിലർ പറ
യുന്നു. എന്നാൽ മാമ്മൊദീസ്സാ ഒന്നെയൊള്ളു എന്നു പറയുന്നതു
കാതോലിക്കാ സഭയിൽ ആണെന്നും ഇടത്തുട്ടുകാരിൽ നിന്നു
മാമ്മൊദീസ്സാ മുങ്ങിയവർ രണ്ടാമതു മുങ്ങുകയല്ലെന്നും അവർ
മാമ്മൊദീസ്സാ മുങ്ങുകമാത്രമാണെന്നും ആയവർ മനസ്സിലാക്കു
ന്നില്ല. ഒന്നും ഇല്ലാത്തിടത്തുനിന്നു വല്ലവനും വല്ലതും എടുപ്പാ
ൻ നിവൃത്തിയില്ലല്ലൊ.

(സെവീറെ) കുപ്രിയാനോസിന്റെ അഗ്രാസനാധിപ
ത്യത്തിൻ കീഴ അപ്രിക്കായുടെ കർബീറൂന്യായിൽ (കൂടിയ)
എൺപത്തേഴാമത്തെ സൂന്നാദോസിൽ യാതൊരിടത്തുട്ടുകാര
നെങ്കിലും തിരിഞ്ഞുവന്നാൽ ആയവൻ മാമ്മൊദീസാ കൈക്കൊ
ണ്ടിട്ടില്ലാത്തവനെപ്പോലെ മാമ്മൊദീസാ മുങ്ങണമെന്നു തീൎച്ച
യായി നിശ്ചയിച്ചു.

ഇടത്തുട്ടുകാരിൽ നിന്നു ത്രിത്വത്തിന്റെ നാമത്തിൽ മാ
മ്മൊദീസാ മുങ്ങിയവർ രണ്ടാമതു മുങ്ങേണ്ടാ എന്നു അലക്കസ
ന്ത്രിയായുടെ ദീവന്നാസ്യോസ്സ് പ്രത്യേകിച്ചു പറഞ്ഞു. അങ്ങി
നെ തന്നെ തേവോദോറോസിന്റെയും നെസ്തോറിയോസി
ന്റെയും ഇടത്തുട്ടുകളിൽ നിന്നു തിരിഞ്ഞു വരുന്നവരും ത

ണ്ടാമതു മാമ്മൂദീസാ മുക്കുകയും അഭിഷേകം ചെയ്യപ്പെടുകയും വേണ്ടായെന്നും അവർ വിട്ടു തിരിഞ്ഞ ഇടത്തൂടിനെ ശപിച്ചു തള്ളുക മാത്രം ചെയ്താൽ മതിയെന്നും നിക്യായിൽ കൂടിയ സൂന്നഹദോസ്സും എപ്പെസോസിൽ കൂടിയ പിതാക്കന്മാരും നിശ്ചയിച്ചു.

(സെവീറൊ) യൂലിയാനിസ്സു എന്ന കൂട്ടരുടെ മാമ്മൂദീസാ കൽക്കിദൂനായക്കാരുടെ മാമ്മൂദീസാ പോലെ വിചാരിക്കപ്പെടാം. ഇടത്തൂട്ടുകാരുടെ അടുക്കൽ തങ്ങളുടെ മക്കളെ മാമ്മൂദീസാ മുക്കിയ സത്യ വിശ്വാസികൾ മേലാൽ ഇടത്തൂട്ടുകാരുടെ അടുക്കൽ മക്കളെ കൊണ്ടുപോകയില്ലെന്നു സത്യം ചെയ്താൽ അവൎക്കും മക്കൾക്കും കുറുബാന കൊടുക്കാം. അല്ലെങ്കിൽ എല്ലാവരേയും മുടക്കണം.

ഇടത്തൂട്ടുകാർ തങ്ങളുടെ മക്കളെ മാമ്മൂദീസാ മുക്കുവാൻ നമ്മുടെ അടുക്കൽ കൊണ്ടുവന്നാൽ ആ മക്കളെ നമ്മിൽനിന്നു വേർപെടുത്തുകയില്ലെന്നു സത്യം ചെയ്യുന്നപക്ഷം അവരെ മാമ്മൂദീസാ മുക്കണം. ആ പിതാക്കന്മാരും നമ്മോടു ചേരുവാൻ ഉപദേശിക്കുകയും വേണം.

(ഉറഹായിയുടെ യാക്കൂബ്) ഒരു ക്രിസ്ത്യാനി മഹമ്മദ് മതത്തിൽ ചേരുകയൊ പുറജാതിക്കാരുടെ കൂട്ടത്തിൽ ചേരുകയൊ ചെയ്തിട്ടു പിന്നീടു തിരിഞ്ഞു വന്നാൽ ആയവനെ രണ്ടാമതു മാമ്മൂദീസാ മുക്കണ്ടാ. അനുതാപക്കാരുടെ മേൽ ഉള്ള പ്രാൎത്ഥന മേല്പട്ടക്കാരൻ അവനു വേണ്ടി കഴിക്കണം. അനുതാപത്തിന്റെ കാലവും അവനു നിശ്ചയിക്കപ്പെടണം. അതു അവൻ നിവൃത്തിക്കുമ്പോൾ കുറുബാനയിൽ സംബന്ധിക്കാം.

(യൂഹാനോൻ പാത്രിയക്കീസ്സ) ഇടത്തൂട്ടുകാരിൽ നിന്നു മാമ്മൂദീസാ മുങ്ങിയിട്ടു തിരിഞ്ഞുവരുന്നവർ മൂറോൻ കൈക്കൊണ്ടിട്ടില്ലെങ്കിൽ ആയവരെ മൂറോനാൽ മുദ്ര കുത്തിക്കൊണ്ടു കുറുബാന കൊടുക്കാം.

(ശെവറുശി) ഒരു കാശീശാ പുറജാതിക്കാരനേയൊ ഇടത്തൂട്ടുകാരനേയൊ കുറുബാനയിൽ സംബന്ധിപ്പിക്കുകയൊ മാമ്മൂദീസാ മുക്കുകയൊ ചെയ്താൽ (ആ കാശീശായെ മുടക്കണം.)

(ഹൂദായൊ) അതായതു് വിശ്വസിക്കുന്നു എന്ന ഏറ്റു പറഞ്ഞ് സമ്മതിക്കാത്തവരെ അത്രെ.

## രണ്ടാം പോസൂക്കൊ.

ക്രമക്കേടായി
മാമ്മൊദീസാ മുങ്ങുന്നവരെക്കുറിച്ചു.

(ലാവോദീക്കിയായുടെ) രോഗത്തിൽ ഇരിക്കുമ്പോൾ മാമ്മൊദീസാ മുങ്ങുകയും പിന്നീട്ട സുഖപ്പെട്ടുകയും ചെയ്യുന്നവർ വിശ്വാസം പഠിക്കുകയും ദൈവീക വരത്തിന്ന അവർ യോഗ്യന്മാരായി തീൎന്നു എന്ന അറിയുകയും ചെയ്യേണ്ടിയിരിക്കുന്നു.

(സേവീറെ) ഒരാൾ മാമ്മൊദീസ്സാ മുങ്ങീട്ടുണ്ടൊ ഇല്ലയൊ എന്ന വിവരമില്ലാതിരുന്നാൽ ആയവനെ പട്ടക്കാരൻ "ഇന്നാരു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മാമ്മൊദീസ്സാ മുങ്ങീട്ടില്ലെങ്കിൽ മുങ്ങുന്നു" എന്നുപറഞ്ഞുകൊണ്ടു മാമ്മൊദീസ്സാ മുക്കണം. എന്തെന്നാൽ വിശുദ്ധനായ കൂറീലോസ്സ ഒരു സ്ത്രീയുടെ രണ്ടു പുത്രിമാരിൽ മാമ്മൊദീസ്സാ മുങ്ങിയതാരാണെന്നു വിവരമില്ലാതെ വന്നപ്പോൾ രണ്ടുപേരെയും മാമ്മൊദീസ്സാക്കല്ലിലേക്കിറക്കിക്കൊണ്ടു "ഇവരിൽപിതാവിന്റെയുംപുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മാമ്മൊദീസ്സാ മുങ്ങിയിട്ടില്ലാത്തവൻ മുങ്ങുന്നു" എന്നുപറഞ്ഞു മുക്കി. കാശീശന്മാരല്ലാത്ത ആളുകളിൽ നിന്നു മാമ്മൊദീസ്സാ മുങ്ങിയവർ മാമ്മൊദീസ്സാ മുങ്ങിയിട്ടില്ലാത്തവരെപ്പോലെ മുങ്ങണം.

മ്ശംശാനന്മാരിൽ നിന്നു മാമ്മൊദീസ്സാ മുങ്ങിയവർ മൂറോന്റെ മുദ്രയാലും നമസ്കാരത്താലും പൂൎത്തിയാക്കപ്പെടണം. കാശീശന്മാരിൽ നിന്നു മാമ്മൊദീസ്സാമുങ്ങിയിട്ടു മൂറോനാൽ മുദ്രകുത്തപ്പെടാത്തവരെയും അങ്ങിനെതന്നെ ചെയ്യണം.

കാശീശാ ഇല്ലാത്തപ്പോൾ മരണ ധ്രുതി ഉണ്ടായാൽ മ്ശംശാനോക്കു മാമ്മൊദീസ്സാ മുക്കാം. എന്നാൽ പിന്നീട്ട കാശീശന്മാരാൽ പൂൎണ്ണതക്കായിട്ടു മൂറോൻ കൊണ്ടഭിഷേകം ചെയ്യുകയും മുദ്ര കുത്തുകയും വേണം. എന്തെന്നാൽ കാശീശാ ഇല്ലാത്തപ്പോൾ അത്യാവശ്യം നിമിത്തം മ്ശംശാനോക്കു മാമ്മൊദീസ്സാ മുക്കാമെന്നു ശ്ലീഹന്മാരുടെ ദീയാത്തക്ക്സീസ്സ് എന്ന പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു.

മരണത്തിന്റെ അത്യാവശ്യമുണ്ടായാൽ കാശീശാ ഭക്ഷിച്ചുകൊണ്ടായാലും മാമ്മൊദീസ്സാ മുക്കാം. രോഗത്തിൽ ഇരിക്കുന്നവൻ മാമ്മൊദീസ്സാ മുങ്ങുവാൻ വരുമ്പോൾ അവൻ ഭക്ഷണം കഴിച്ചിരുന്നാലും അത്യാവശ്യം നിമിത്തം കുർബാനകൈക്കൊള്ളാം.

(ഉറഹായിയുടെ യാക്കോബ്) മാമ്മൂദീസാക്കു മുമ്പ് കുറുബാനയപ്പം ഒരുങ്ങിവന്നാൽ കുറുബാന കഴിഞ്ഞിട്ട് മാമ്മൂദീസാ മുക്കണം. ആദ്യം മാമ്മൂദീസാ ഒരുങ്ങി വരികയാണെങ്കിൽ മാമ്മൂദീസാ മുക്കിയിട്ടു കുറുബാന ചൊല്ലേണ്ടിയിരിക്കുന്നു.

(തീമോത്തേയോസ് പാത്രിയർക്കീസ്) പിശാചുബാധയുള്ളവനും ആർത്തവ മുറയുള്ള സ്ത്രീയും സുഖപ്പെടുന്നതു വരെ മാമ്മൂദീസ്സാ മുങ്ങിക്കൂടാ. എന്നാൽ മരണം അടുത്തിരിക്കുന്നെങ്കിൽ ആകാം.

(ഉറഹായിയുടെ യാക്കൂബ്) മരിപ്പാൻ പോകുന്ന ഒരു ശിശുവിനെ ആറൊ തൊട്ടിയൊ കുഴിയൊ ഇല്ലാത്തവിടെ പട്ടക്കാരന്റെ അടുക്കൽ കൊണ്ടുവന്നാൽ കുടത്തിൽ വെള്ളം കിട്ടിയാലും ശിശുവിന്റെ തലയിൽ ഒഴിച്ചു "ഇന്നാർ പിതാവിന്റെയും പുത്രന്റെയും വിശുദ്ധ റൂഹായുടെയും നാമത്തിൽ മാമ്മൂദീസ്സാ മുങ്ങുന്നു" എന്നുള്ളതു ചൊല്ലണം. അപ്പോൾ ശിശുവിന്റെ തള്ളതന്നെ ശിശുവിനെ എടുത്തിരുന്നാലും (വിരോധമില്ല്.) മരിപ്പാൻപോകുന്ന ശിശു മാമ്മൂദീസ്സാ മുങ്ങുന്നതുവരെ അവന്റെ ആത്മാവിനെ എടുക്കരുതെന്നു ദൈവ വചനത്താൽ അഹങ്കാരത്തോടെ മാലാഖായെ ബന്ധിക്കുന്ന പട്ടക്കാരനെ അംശമുടക്കം ചെയ്യണം.

(തേവോദോസ്സിയോസ് പാത്രിയർക്കീസ്) മാമ്മൂദീസ്സാ മുക്കുന്ന പട്ടക്കാരന്റെ കൂടെ പിടിപ്പാൻ വേറൊരു പട്ടക്കാരനൊ ശെമ്മാശ്ശനൊ ഇല്ലെങ്കിൽ അവൻ ഇരുന്നുകൊണ്ടു മാമ്മൂദീസാ മുങ്ങുന്നവരെ അവന്റെ മുട്ടുകളിന്മേൽ വെച്ചു അഭിഷേകം ചെയ്യണം.

(ഓമീദിന്റെ കുറിയാക്കൊ) മാമ്മൂദീസ്സാ മുക്കുന്ന പട്ടക്കാരനൊടു കൂടെ അപ്പുദ്യക്ക്നൊ പിടിക്കരുതു.

(യോഹന്നാൻ പാത്രിയർക്കീസ്) തന്റെ കുട്ടിയെ മാമ്മൂദീസ്സാ മുക്കുമ്പോൾ ആ കുട്ടിയെ തല തൊടുന്നവനു പകരം ശുദ്ധിമാന്റെ അസ്ഥിക്കൂടിന്മേൽ വെപ്പാൻ ആർക്കും അധികാരമില്ല. എന്നാൽ മാമ്മൂദീസ്സാ മുങ്ങുന്ന ഏവർക്കും തലത്തൊടുന്നയാൾ (പ്രത്യേകം പ്രത്യേകം) ഉണ്ടായിരിക്കണം. ആണിനു ആണും പെണ്ണിനു പെണ്ണും (ആയിരിക്കണം.) ഒരാൾക്കൊരാൾ (അല്ലാതെ) രണ്ടുപേരൊ വല്ലരെപ്പേരൊ പാടില്ല.

## മൂന്നാം പോസൂക്കൊ.

### മാമ്മൂദീസ്സാക്ക മൂറോൻ ഉണ്ടായിരിക്കണമെന്നുള്ളതിനെക്കുറിച്ചും മാമ്മൂദീസ്സായുടെ വെള്ളത്തെക്കുറിച്ചും.

(ലാവോദീക്കിയായുടെ) മാമ്മൂദീദീസാ മുങ്ങുന്നവർ മാമ്മൂദീസ്സായുടെശേഷം സ്വർഗ്ഗീയ തൈലംകൊണ്ട് അഭിഷേകം ചെയ്യപ്പെടുകയും മ്ശിഹാതമ്പുരാന്റെ രാജ്യത്തിൽ സംബന്ധിക്കുകയും ചെയ്യേണ്ടതാകുന്നു.

(തെല്ലെയുടെ യോഹന്നാൻ) മൂറോൻ കൂടാതെ മാമ്മൂദീസ്സാ ഒരുപ്രകാരത്തിലും പൂൎണ്ണതപ്പെടുകയില്ല. പ്രാൎത്ഥനയുടെ എണ്ണയാൽ മാത്രവും പൂൎണ്ണതപെടുകയില്ല.

(കുറിയാക്കൊ) മാമ്മൂദീസ്സാ മുങ്ങുന്നവൻ മൂറോൻകൊണ്ടു മുദ്രകുത്തപ്പെടേണ്ടിയിരിക്കുന്നു. മൂറോൻ തിൻപോയെങ്കിൽ അതിൽനിന്നു കുറെ അഭിഷേകത്തിന്റെ മെശ്ഹൊയുടെ പാത്രത്തിൽ വീഴ്ത്തണം. ഒഴിക്കുന്നതിനുള്ള പ്രാൎത്ഥനമൂലം അതുകൊണ്ട് പൂൎണ്ണതപ്പെട്ടും.

(യാക്കൂബ്) മാമ്മൂദീസ്സായുടെ വെള്ളം ഔഷധിക്കായിട്ടൊ തളിക്കുന്നതിനായിട്ടൊ ഭവനങ്ങളിൽ കൊണ്ടുപോകുവാൻ ആൎക്കും കൊടുക്കപ്പെടരുത്. എന്നാൽ ദെനഹൊയുടെ രാത്രിയിൽ വാഴ്ത്തപ്പെടുന്നവെള്ളം മാത്രമെ (അങ്ങിനെ കൊടുക്കപ്പെടാവൂ)

മാമ്മൂദീസ്സായുടെ ശുദ്ധീകരിക്കപ്പെട്ട വെള്ളത്തിൽ പട്ടക്കാരൻ തൈലത്തിന്റെ കൊഴുപ്പുകളവാനായിട്ടു കൈ കഴുകുമെങ്കിലും ആവെള്ളത്തിന്നു അഴിവുവരികയില്ല. വെള്ളം കുറഞ്ഞുപോകുന്നപക്ഷം വേറെ വെള്ളം ചേൎത്താലും പിറ്റെ ദിവസം മാമ്മൂദീസ്സാക്കു ഉപയോഗിക്കേണ്ടതിലേക്കായി ഒരു രാത്രി വെച്ചിരുന്നാലും അഴിവുവരികയില്ല. ചിലർ മരണത്തിന്റെ അത്യാവശ്യം നിമിത്തം അവയിൽനിന്നു പുളിപ്പെട്ടു സൂക്ഷിക്കുന്നു. മാമ്മൂദീസ്സായുടെ വെള്ളത്തിൽ മണിയുടെ മരത്തെ മുക്കുവാൻ അനുവാദമില്ല. ആണുങ്ങളെ പെണ്ണുങ്ങളും പെണ്ണുങ്ങളെ ആണുങ്ങളും കൈക്കൊള്ളുവാൻ അനുവാദമില്ല.

(ഗേവർഗി) ആണിനെ ആണും പെണ്ണിനെ പെണ്ണും കൈക്കൊള്ളണം. അത് ആചരിക്കാത്ത പട്ടക്കാരനെ അംശമു

ടക്കം ചെയ്യണം.

(യോഹന്നാൻ പാത്രിയർക്കീസ്സ്) മാമ്മൂദീസ്സാമുക്കുന്ന പട്ടക്കാരന്റെ മുഖം ശേഷം കൈവെപ്പുകളിൽ എന്ന പ്രകാരം പടിഞ്ഞാറോട്ടല്ലാതെ കിഴക്കോട്ടായിരിപ്പാൻ ന്യായമില്ല. അയതുകൊണ്ടു മാമ്മൂദീസാക്കല്ലും കിഴക്കെ ഭിത്തിയും തമ്മിൽ ഇടയുണ്ടായിരിക്കണം. മാമ്മൂദീസ്സാക്കല്ല് കിഴക്കെ ഭിത്തിയിലോട്ടു പററിയിരിക്കരുതു.

(ഹൂദോയൊ) മാമ്മൂദീസ്സാപ്പുര ഏററിയക്രൂറും മദബ്ഹായുടെ തെക്കുഭാഗത്താണ് ഇരിക്കുന്നതു.

(ദീയൊന്നൊസിയോസ് പാത്രിയർക്കീസ്) നിങ്ങൾചേലചെയ്യപ്പെട്ടുമെങ്കിൽ മിശിഹാ നിങ്ങൾക്കു ഒരു പ്രയോജനവും വരുത്തുന്നില്ലായെന്ന് ദൈവീക പൌലോസ് പറയുന്നു. അയതുകൊണ്ടു യാതോരു വിശ്വാസിയും റൂഹായെ ഉപേക്ഷിച്ചുകൊണ്ടു യൂദമര്യാദപ്രകാരം ജഡത്തിങ്കൽ തെററരുതു. മ്ശീഹാമൂലം മാമ്മൂദീസ്സാ ആയിട്ടു മാററപ്പെട്ടിരിക്കുന്ന ചേലാകർമ്മത്തിൽ പെരുമാറുകയും അരുതു.

(ശ്ലീഹന്മാരുടെ ദൈദസ്കാലിയാ) മാമ്മൂദീസ്സാ മുങ്ങുന്ന സ്ത്രീകളെ ശുശ്രൂഷക്കാരിയായ സ്ത്രീ തൈലം പൂശണം പട്ടക്കാരൻ കൈവെപ്പിൽ തലയെ മാത്രം പൂശുകയും ദൈവീകമായ വായനകളെ ചൊല്ലുകയും വേണം. മാമ്മൂദീസാ മുങ്ങുന്നവൾ വെളളത്തിൽ നിന്നു കയറുമ്പോൾ ശുശ്രൂഷക്കാരി അവളെ കൈക്കൊളളുകയും പരിപാകതയും വിശുദ്ധിയും അവളെ പഠിപ്പിക്കയും വേണം.

(ഹൂദോയൊ) ഞങ്ങളുടെ നാളുകളിൽ മെശഹോയും മൂറോനും വെളളത്തിൽ ഒഴിക്കും. പട്ടക്കാരൻ മൂറോൻ കൊണ്ടു നെററിയിൽ മാത്രം വരക്കും. അപ്പോൾ പട്ടക്കാരനും മാമ്മൂദീസ്സാമുങ്ങുന്ന സ്ത്രീക്കും മദ്ധ്യേ ഒരു തുണി കെട്ടിയിരിക്കും.

## നാലാം പേസൂക്കൊ.

### മാമ്മൂദീസ്സായുടെ കാലത്തെക്കുറിച്ച്.

(ശ്ലീഹന്മാർ) വേദം പഠിക്കുന്നവരെക്കൊണ്ടു അറിയിപ്പിന്റെ ശനിയാഴ്ചയിൽ സത്യം ചെയ്യിച്ചതിന്റെ ശേഷം അവർ ആ ശനിയാഴ്ച പാതിരാത്രിയിൽ ഒഴുക്കുളള ശുദ്ധജല

ത്തിൻെറ അട്ടക്കൽ വരണം. ആദ്യമെ കുഞ്ഞുങ്ങളെ മാമ്മൊദീസ്സാമു ക്കണം. പട്ടക്കാരൻെറ വൃറകെ പ്രതി വാക്യം പറവാൻ അവ ക്ക കഴിയുമെങ്കിൽ പറയണം. അതിനു അവക്ക കഴിവില്ലെങ്കി ൽ അവക്ക പകരം അവരുടെ പിതാക്കന്മാർ പറയണം. സ്ത്രീ കൾ തലമുടി അഴിച്ചുകൊണ്ടു മാമ്മൊദീസ്സാ മുങ്ങണം. മാമ്മൊദീസ്സാ മുങ്ങുന്ന പുരുഷന്മാരിൽ നിന്നും സ്ത്രീകളിൽ നിന്നും മോതിര ങ്ങളും ആഭരണങ്ങളും എല്ലാം നീക്കപ്പെടണം.

(പൌലോസ്സ്) വേദം പഠിക്കുന്നവൻ മൂന്നു സംവ ത്സരം പഠിച്ചിട്ട് മാമ്മൊദീസ്സാ മുങ്ങണം. എന്നാൽ അവൻെറ വിശ്വാസ തീക്ഷ്ണത കാലത്തിന്ന് കുറവു വരുത്തും. എന്തന്നാ ൽ കാലത്തെയല്ലാ വിശ്വാസത്തിൻെറ സ്ഥിതിയെയത്രെ പരി ശോധിക്കേണ്ടതു.

(നേവൊക്കേസറിയായുടെ) ഗർഭമുള്ള സമയത്തു വേ ദം പഠിക്കുന്ന സ്ത്രീ മാമ്മൊദീസ്സാ മുങ്ങുവാൻ ന്യായമുണ്ട്. കുട്ടി ജ നിക്കുമ്പോൾ ആ കുട്ടിയും മാമ്മൊദീസാ മുങ്ങണം. അവളുടെ മാ മ്മൊദീസ്സായിൽ കുട്ടിക്കു പങ്കില്ല.

(ലാവോദീക്കിയായുടെ) നാല്പതു നോമ്പിൻെറ രണ്ടാ ഴ്ചകളുടെ ശേഷം മാമ്മൊദീസ്സാ മുക്കുന്നതു ന്യായമല്ല.

മാമ്മൊദീസ്സാ മുങ്ങുന്നവർ വിശ്വാസം പഠിക്കയും പെസ ഹാ വ്യാഴാഴ്ച എപ്പിസ്കോപ്പായെയൊ പട്ടക്കാരനെയൊ ചൊ ല്ലികേൾപ്പിക്കയും ചെയ്യേണ്ടിയിരിക്കുന്നു.

(തെല്ലെയുടെ യോഹന്നാൻ) ആണ്ടുതോറും അറിയിപ്പി ൻെറ ശനിയാഴ്ചയിൽ പ്രഭാത സമയത്തെ ശുശ്രൂഷയുടെശേഷം മാമ്മൊദീസ്സാ +തുറക്കപ്പെട്ടിരിക്കണം. റൂഹാക്കട്ടത്ത ദിവസത്തിനു മുമ്പു അതിൻെറ അട്ടക്കൽ ചെന്ന് പാട്ടുകളാലും സ്തുതിപ്പുകളാ ലും ജീവൻെറ മാതാവിനെ ബഹുമാനിക്കണം.

## അഞ്ചാം പോസ്സുക്കൊ.

### മാമ്മൊദീസ്സാ കഴിക്കേണ്ടതിനെക്കുറിച്ചു.

(ഉറഹായിയുടെ യാക്കോബ്) ഈ ശുശ്രൂഷ രണ്ടായി ട്ടു ഭാഗിക്കപ്പെടണം. ഒന്നാം ഭാഗത്തിൽ വേദം പഠിക്കുന്നവരു ടെ മേലുള്ള പ്രാർത്ഥന. പിന്നെ പട്ടക്കാരൻ തനിക്കുവേണ്ടി ത്തന്നെയുള്ള പ്രാർത്ഥന കഴിക്കുന്നു. പിന്നെ ധൂപത്തോടുകൂ

---

+ മാമ്മൊദീസാപുര അല്ലെങ്കിൽ കല്ലു.

ടെ ചൊല്ലപ്പെടുന്നതായ വേദം പഠിക്കുന്നവരുടെ മേലുള്ള പ്രാൎത്ഥന. പിന്നെ പേരുകൾ എഴുതപ്പെടുകയും പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവരുടെ നെററിയിൽ മുദ്രകുത്തുന്നു. പിന്നെ പട്ടക്കാരൻ പടിഞ്ഞാറോട്ടു അവരുടെ നേരെ തിരിഞ്ഞ് സത്യം ചെയ്യിക്കുന്നതിനു മുമ്പുള്ള പ്രാൎത്ഥന ചൊല്ലുന്നു. പിന്നെ ദൈവത്തിന്റെ ഭയങ്കര നാമത്തിൽ ആകെൽക്കറുസാക്കു വിരോധമായി സത്യവാചകം പറഞ്ഞ് അവരെക്കൊണ്ട് സാത്താനേയും അവന്റെ സകലത്തേയും ഉപേക്ഷിപ്പിക്കുന്നു. പിന്നെ അവർ കിഴക്കോട്ടുതിരിഞ്ഞ് മ്ശിഹായെ സമ്മതിക്കയും അവനെയും അവന്റെ പിതാവിനെയും അവന്റെ വിശുദ്ധ റൂഹായേയും വിശ്വസിക്കയും ചെയ്യുന്നു. പിന്നെ അവർ ക്രിസ്ത്യാനികളായി തീരുവാൻ യോഗ്യന്മാരായതുകൊണ്ടു പട്ടക്കാരൻ കൃതജ്ഞതയുടെ പ്രാൎത്ഥന ചൊല്ലുന്നു. ൧-ാം ഭാഗം ഇതാകുന്നു. പഴയ മൎയ്യാദപ്രകാരം അവർ ക്രിസ്ത്യാനികൾ എന്നുള്ള പേർ വിളിക്കപ്പെട്ടു കൊണ്ടു വളരെക്കാലം താമസിച്ചിട്ടു പിന്നെ മാമ്മൂദീസ്സാ മുങ്ങിയിരുന്നു. മാമ്മൂദീസ്സാ മുങ്ങുവാൻ അവർ ആഗ്രഹിക്കുമ്പോൾ മാമ്മൂദീസാപ്പുരയിലേക്കു കടന്ന് വിശ്വാസപ്രമാണം മുഴുവനും ചൊല്ലുന്നു. പിന്നെ പട്ടക്കാരൻ സമാധാനം കൊടുക്കയും ഒരു പ്രാൎത്ഥന ചൊല്ലുകയും ചെയ്യുന്നു. പിന്നെ വിശുദ്ധ മെശഹൊകൊണ്ട് അവരെ വരസ്സുന്നു. സ്'ലിബാ ഭാഷയിൽ മൂന്നു പ്രാവശ്യം വെള്ളത്തിൽ ഊതി മഹാസൎപ്പത്തിന്റെ തല ചതക്കപ്പെടട്ടെ എന്നുള്ള മറെറ പ്രാൎത്ഥന കഴിയുവോളം അവർ നഗ്നന്മാരായി നിൽക്കുന്നു. പിന്നെ സ്'ലീബാ ഭാഷയിൽ മൂന്നു പ്രാവശ്യം വെള്ളത്തിൽ മൂറോൻ ഒഴിക്കുന്നു. പിന്നെ ഒരു പ്രാൎത്ഥന കഴിക്കുന്നു. പിന്നെ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവരെ മാമ്മൂദീസ്സാ മുക്കുന്നു. പിന്നെ ഈ മുദ്രയെ കൈക്കൊള്ളട്ടെ എന്നുള്ളത് ചൊല്ലിക്കൊണ്ടു മൂറോൻ കൊണ്ടു മുദ്രകുത്തുന്നു. പിന്നെ കൃതജ്ഞതയുടെ പ്രാൎത്ഥന കഴിക്കുന്നു. പിന്നെ അവർ പള്ളിയകത്തു ചെന്ന് കുറുബാന കൈക്കൊള്ളുന്നു.

(ഹൂദോയൊ) മരണ ധൃതിയുണ്ടെങ്കിൽ രണ്ടാം ഭാഗം മാത്രം കഴിക്കണം. വേദം പഠിക്കുന്നവരുടെ മേലുള്ള ൧-ാം ഭാഗം അപ്പോൾ ആവശ്യമില്ല.

## ൯ാം കെപ്പാലെയോൻ

### ദൈവീക മൂറോനെക്കുറിച്ച്.
### ഇതിൽ അഞ്ചു പോസ്സുക്കോകൾ ഉണ്ട്.

### ൧ാം പോസ്സുക്കൊ ആൎക്കെല്ലാം എപ്പൊഴെല്ലാം എവിടെവെച്ചെല്ലാം മൂറോൻക്രുദാശ ചെയ്വാൻ പാടുണ്ടെന്നുള്ളതിനെ കുറിച്ച്.

(കുപ്രിയാനോസ്) മദ്ബഹായാകട്ടെ പള്ളിയാകട്ടെ ഇല്ലാത്തവനായ ഇടത്തൂട്ടുകാരന്ന് തൈലം ക്രുദാശചെയ്വാൻ പാടില്ല. എന്തെന്നാൽ ദുഷ്ടന്മാരുടെ എണ്ണ എന്റെതലയെ മിനുക്കാതിരിക്കട്ടെ (എന്നു പറഞ്ഞിരിക്കുന്നു.)

(ഉറഹായിയുടെ യാക്കോബ്) ആവശ്യം വരുമ്പോഴെല്ലാം മൂറോൻ ക്രുദാശചെയ്യുന്നതിനു ഒരുകാനോനായും വിരോധിക്കുന്നില്ലാ. എന്തെന്നാൽ ഒരുഎപ്പിസ്കോപ്പാ ഒരുപുറജാതിപ്പട്ടണത്തിൽവെച്ച് ഒരു ശെമ്മാശനെകണ്ടുക്രുട്ടുകയും ഒരു രാത്രിയിൽ മൂറോൻക്രുദാശയും മദ്ബഹാക്രുദാശയും നടത്തുകയും കുറുബാനചൊല്ലുകയും ആശെമ്മാശന്ന് കത്തനാരുപട്ടം കൊടുക്കയും ചെയ്തതായിട്ട് എനിക്ക് അറിയാം.

എന്നാൽ എന്റെ കബറടക്കത്തിന്നായിട്ട് അവൾ ഇതുചെയ്തു എന്ന് (പറഞ്ഞിരിക്കുന്ന പ്രകാരം) നമ്മുടെ കൎത്താവിന്റെ കഷ്ടാനുഭവത്തോട് അടുത്തിരിപ്പാനും (ഉയിപ്പു) വെരുന്നാളിൽ മാമൂദീസാ മുങ്ങുന്നവൎക്കു ഒരുങ്ങിയിരിപ്പാനും വേണ്ടി വെസഹാവ്യാഴാഴ്ച ക്രുദാശചെയ്യപ്പെടുന്നു.

(യോഹന്നാൻ പാത്രിയൎക്കീസ്സ്) പൂൎവ്വീകമായിട്ട് നിയമിക്കപ്പെട്ടിട്ടുള്ള പട്ടണങ്ങളിലും സ്ഥലങ്ങളിലും അല്ലാതെ പതിവില്ലാത്ത ഇടങ്ങളിൽവെച്ച് മൂറോൻക്രുദാശ ചെയ്വാൻ മേല്പട്ടക്കാരിലാൎക്കും ദൈവത്തിൽനിന്ന് അധികാരമില്ല. എന്നാൽ പീഡയുടെ കാലമാണെങ്കിൽ തരപ്പെടുന്നിടത്തു വെച്ചു ക്രുദാശ ചെയ്യാം. എങ്കിലും അതു രഹസ്യമായിട്ടു വേണം.

(ഹുദോയൊ) ഇവകളാൽ പാത്രിയൎക്കീസിന്നും കാതോലീക്കാക്കും മെത്രാപ്പോലീത്താക്കും മാത്രമെ മൂറോൻ ക്രുദാശ ചെയ്വാൻ അധികാരമുള്ളു എന്ന് വെളിവായിരിക്കുന്നു.

## ൨-ാം പോസൂക്കൊ.

### മൂറോൻെറപാത്രങ്ങളെ കുറിച്ചും അതുപെരുമാറുന്നതിലുള്ള സൂക്ഷ്മത്തെകുറിച്ചും.

(യോഹന്നാൻ എപ്പിസ്ക്കോപ്പാ) ഇടത്തുട്ടകാരുടെ മൂറോൻ പാത്രം വെള്ളികൊണ്ടുള്ളതാണെങ്കിലും ഇയ്യം കൊണ്ടുള്ളതാണെങ്കിലും അതു ഒഴിച്ചെടുത്തു വിശുദ്ധ + മെശഹൊ ഒഴിക്കുന്നതിന് ഉപയോഗിക്കാം.

(ഉറഹായക്കാരൻ യാക്കോബ്) വെള്ളികൊണ്ടോ പൊന്നുകൊണ്ടോ ഉള്ള മൂറോൻ പാത്രങ്ങൾ പൊട്ടിപ്പോയാൽ ഉരുക്കി (പണിയണം.) കൂടുതൽ ചേപ്പാൻ ആവശ്യമുണ്ടെങ്കിൽ അങ്ങിനെ ചെയ്യാം. രണ്ടാമതു ഉണ്ടാക്കുന്നതും ആ ഉപയോഗത്തിനുതന്നെ ഇരിക്കണം. കുപ്പിപാത്രമാണെങ്കിൽ (ഉടഞ്ഞു പോയാൽ) ഭൂമിയിൽകുഴിച്ചുമൂടണം. പാത്രത്തിൽ ദ്ദമ്മണമുണ്ടായിരുന്നാൽ ശുദ്ധജലത്തിൽ മാമ്മൂദീസാക്കല്ലിലോട്ട് കഴുകി(ഒഴിക്കണം.)

മൂറോൻ ചുരുക്കമായിപ്പോയാൽ വിശുദ്ധ മെശഹൊ ചേത്തു വദ്ധിപ്പിപ്പാൻ മേല്പട്ടക്കാരനുമാത്രമെ അധികാരമുള്ളു. പട്ടക്കരനുപാടില്ല. ഒരുപാത്രത്തിൽനിന്ന് മറെറാരുപാത്രത്തിലേക്ക് അതിനെ പകരുവാനും തമ്മിൽ തമ്മിൽ കൊടുപ്പാനും പാടില്ല. എന്നാൽ ആവശ്യക്കാരൻ എപ്പിസ്ക്കോപ്പായോടു വാങ്ങി കൊള്ളണം. എപ്പിസ്ക്കോപ്പാ സമീപമില്ലാതിരിക്കുമ്പോൾ ഒരുപള്ളിയിൽ നിന്നു മറെറാരുപള്ളിയിലേക്ക് അതിൻെറ പാത്രത്തോടുകൂടി കൊടുത്തയക്കപ്പെടാം. പകന്നുകൂടാ. ഒരു രോഗിയുടെ ചെവിയിൽ ഒഴിപ്പാനായിട്ടു വിശുദ്ധ മൂറോൻ കൊടുക്കുന്ന പട്ടക്കാരനെ അംശമുടക്കം ചെയ്യണം.

(ഗേവർഗി) രോഗികൾക്കു മൂറോൻ കൊടുക്കുന്നപട്ടക്കാരുടെമേൽ മഹറോൻചൊല്ലണം.

---

+ വിശുദ്ധമെശഹൊ= മാമ്മൂദീസായിൽ വിശുദ്ധമൂറോനു മുമ്പു ഉപയോഗിക്കുന്ന തൈലം അല്ലങ്കിൽ രോഗികൾക്കു ഉപയോഗിക്കുന്ന തൈലം.

മൂന്നാം പോസൂക്കൊ.

പരിമളതൈലം ചേൎത്തു തയാറാക്കുന്നതിനെകുറിച്ച്.

(ഹൂദോയൊ) കറുവാത്തൊലി അമ്പത +സൂസൊ (തൂക്കം.) ജടാമാഞ്ചി അറുപത സൂസൊത്തൂക്കം. ഗ്രാംപൂവ്, ജാതിസ്സ, കുങ്കുമപ്പൂവ്, ചുക്ക, കുരുമുളക ഇവ ഇരുപതീതെ സൂസൊത്തൂക്കം. ഇടിച്ചു പൊടിച്ചു ശീലപൊടിയാക്കി നാനൂറു സൂസൊത്തൂക്കം ശുദ്ധ സൈത്തെണ്ണയിൽ ചേൎത്തു ഒരു വലിയ കുപ്പിപാത്രത്തിൽ ഒഴിക്കണം. (പിന്നെ) ഒരു വലിയ ചെമ്പുകലം വെള്ളം നിറച്ച് അടുപ്പത്തുവെച്ച് (സൈത്തൊഴിച്ച) കുപ്പിയുടെ കഴുത്തിൽ ഒരു ഇരിമ്പുവടി കെട്ടി (ചെമ്പുകലത്തിലെ) വെള്ളത്തിനകത്തു (ആകുപ്പി) തൂക്കിഇടണം. കലത്തിന്റെ അടിയിൽ (കുപ്പി) തൊടാതിരിക്കയും വേണം. (അനന്തരം) തീഎരിച്ചു മൂന്നു മണിക്കൂറുനേരം വെള്ളം തിളപ്പിക്കണം. പിന്നെ (സൈത്തു കുപ്പിയിൽ അറുപത സൂസൊത്തൂക്കം ※പച്ചഞെരിയാസ്സ് ഇട്ട് ഒരുമണിക്കുറുനേരം വേവിക്കണം. അതിന്റെ ശേഷം കലത്തിന്റെ അടിയിൽനിന്നു തീയെല്ലാം നീക്കിവെള്ളം തണുക്കുമ്പോൾ (സൈത്തു) കുപ്പി എടുത്ത് എണ്ണ തെളിയുന്നതുവരെ വെച്ചിരുന്നിട്ട് കൂദാശചെയ്യാനുള്ള പാത്രത്തിൽ ഒഴിക്കണം.

നാലാം പോസൂക്കൊ.

മൂറോൻ കൂദാശചെയ്യുന്ന ക്രമത്തെകുറിച്ച്.

(അതീനേസിന്റെ ദീയൊന്നൊസ്സീയോസ്) അപ്പൂണ്ണ്ന്മാരുടെ കൂട്ടങ്ങൾ പിരിയുമ്പോൾ ദൈവാലയത്തിലെല്ലാം മേല്പട്ടക്കാരന്റെ സുഗന്ധവാസനയോടു കൂടിയ പ്രദക്ഷിണങ്ങളും മസ്മൂറാകളോടുകൂടി കൂദാശയുടെ ചൊല്ലും വേദപുസ്തക വായനയും ആദ്യമെ നടത്തുന്നു. പിന്നെ മേല്പട്ടക്കാരൻ വിശുദ്ധ ചിറകുകളായ പന്ത്രണ്ടു മറുവഹസാകളാൽ മൂറോ

---

+ സൂസൊ= ഒരു നാണയത്തിന്റെ പേർ.

※ സുഗന്ധമുള്ള ഒരു തരം പശ.

നെമൂടി കൊണ്ട് മദ്ബഹായിന്മേൽ അതിനെ വെക്കുന്നു. അപ്പോൾ "മാപ്പ്രഹീസ്ഹ്ഹൻ ദൻബിയെ" എന്നുള്ള ലയം പാടുന്നു. അതെല്ലാം കഴിഞ്ഞിട്ട് മേല്പട്ടത്വത്തിൻെറ ഓരോ പ്രവൃത്തികൾ നടത്തുന്നു.

(ഹ്ഹദോയെ) പെസഹാ വ്യാഴാഴ്ച മൂന്നാംമണിനേരത്ത് മദ്ബഹായിലും നമസ്കാര മേശയിങ്കലും *ബീമായിലും ആയിട്ടു മ്സമറോനന്മാരുടെ മൂന്നു കൂട്ടങ്ങളെ നിയമിക്കണം. മേല്പട്ടക്കാരൻ വെള്ള അംശവസ്ത്രം ധരിച്ചുകൊണ്ട് ഉയന്ന സിംഹാസനത്തിന്മേൽ മദ്ബഹായുടെ കിഴക്കുവശത്തു ഇരിക്കുന്നു. മറ്റുള്ളവർ കോനൂനൊ ചൊല്ലുന്നു. എപ്പിസ്കോപ്പന്മാരിൽ ഒരാൾ സെദറൊ വായിക്കുമ്പോൾ മറ്റുള്ളവർ ക്രുദാശ ചെയ്യുന്ന ആളിൻെറ അംശവടിയും മറുവഹസാകളും മെഴുകുതിരികളും ആയി ദൈവാലയത്തിലെല്ലാം ധൂപകുററിയും കൊണ്ട് പ്രദക്ഷിണം ചെയ്യണം. അപ്പോൾ പാപിയായ സ്ത്രീയെക്കുറിച്ചുള്ള മാനീസൊ ചൊല്ലണം. പിന്നെ മദ്ബഹായിലേക്കു തിരിച്ചുവന്ന് പഴയ നിയമത്തിലെ വായനകൾ വായിക്കണം. പിന്നെ അക്കേദയാക്കോൻ ലുത്താനിയാ വായിക്കണം. പിന്നെ മേൽപ്പട്ടക്കാരൻ തനിച്ചുപ്രവേശിച്ചു സുഗന്ധതൈലത്തിൽ ബത്സാമോൻഎന്ന സുഗന്ധ വസ്തുക്കൂടെ ചേക്കണം. അപ്പൊൾ "ശാദാർ ആലോഹൊ" എന്നുള്ള മാനീസൊ ചൊല്ലണം. പിന്നെ മൂറോൻ പാത്രത്തെ മേല്പട്ടക്കാരൻ തൻെറ കാപ്പക്കു കീഴെ നെഞ്ചോടു ചെത്തു വഹിക്കണം. അപ്പോൾ മേല്പട്ടക്കാരൻെറ തലക്കുമേൽ *കുബ്സ്സാ പിടിക്കയും പന്ത്രണ്ടു അപ്പുദിയക്കനൊന്മാർ മെഴുകുതിരികളും പന്ത്രണ്ടു മ്ശംശോനന്മാർ മറുവഹസാകളും പന്ത്രണ്ടു പട്ടക്കാർ ധൂപകുററികളും സ്ലീബായും ഏവൻഗേലിയോനും വഹിക്കയും അക്കേദിയാക്കോൻ "സേൽ ഹോലേൻ ദെശ്ത്തറീവു" എന്നുള്ളതു വിളിച്ചു പറകയും വേണം. അന്യന്മാരും വേദം പഠിക്കുന്നവരും സ്ഥിര ബുദ്ധിയില്ലാത്തവരും പുറത്തിറങ്ങീട്ടു മേല്പട്ടക്കാരൻ മൂന്നു പ്രാവശ്യം ഹാലേലൂയ്യാ ഉറക്കെ ചൊല്ലുകയും മറ്റുള്ളവർ ഉന്നത

---

*ബീമാ= പള്ളിയുടെ മദ്ധ്യത്തിലുള്ള ഒരു പീഠം. പ്രസംഗ പീഠം.

*തലക്കുമേൽ പിടിച്ചാൽ ഏകദേശം നിലം വരെ എത്തുന്നതായി ശീലക്കുട പോലെയുള്ള ഒരുമൂടിക

ങ്ങളിൽ ദൈവത്തിന്നു സ്തുതി എന്നുള്ളത് എററു ചൊല്ലുകയും വേണം. പിന്നെ "മണവറപ്പുരയിൽ നിന്നു് പുറപ്പെടുന്ന മണവാളനെപ്പോലെ" എന്നാദിയായ കുക്കലിയോൻ ചൊല്ലുകയും വടക്കെ വാതലിൽ കൂടി പുറപ്പെട്ടു ദൈവാലയത്തിനു പ്രദക്ഷിണം വെക്കയും അപ്പോൾ മൂറോൻ കൂദാശയുടെ മാനീസോ ചൊല്ലുകയും വേണം. ഏതു ഭാഗത്തു ചെന്നാലും അവിടെ അക്കെ്ദിയാക്കോൻ മൂന്നു പ്രാവശ്യം "സ്സൂപ്പിയാ" എന്നുള്ളതു വിളിച്ചു പറകയും മററുള്ളവർ മറുവഹസാകൾ കിലുക്കുകയും വേണം. മദ്ബഹായുടെ വാതുക്കൽ എത്തുമ്പോൾ "നീതിയുടെ വാതില്ലുകൾ തുറക്കണമെ" എന്നുള്ളതു ചൊല്ലി മദ്ബഹായിൽ പ്രവേശിച്ച് മൂറോൻ പാത്രത്തെ ജീവന്റെ മേശമേലുള്ള തബലൈലെഥായിന്മേൽ വെച്ച് കുറുബാനയുടെ ശോശപ്പാ കൊണ്ടു് അതിനെ മൂടണം.

രണ്ടാം തെശ്മെശ്ത്തോ തുടങ്ങുമ്പോൾ മ്ശംശോനന്മാർ മർവഹസാകളാലും കാശീശന്മാർ ധൂപകുററികളാലും രണ്ടു ഭാഗത്തും മദ്ബഹായുടെ ചുററും നിൽക്കുന്നു. മദ്ബഹായുടെ മുമ്പിൽ മെഴുകുതിരികളും കത്തിച്ചുവെക്കുന്നു. മേൽപ്പട്ടക്കാരൻ ആരംഭ പ്രാൎത്ഥന കഴിച്ചിട്ടു മററുള്ളവർ "ആബോലേബ്" എന്നുള്ളതു പാടുകയും കാദീശാത്ത് കാദീശാത്ത് കാദീശാത്ത് മൊറിയൊ എന്നുള്ളതു ചൊല്ലുകയും സെദറൊ വായിസ്സുയും വിശ്വാസപ്രമാണം ചൊല്ലുകയും പുതിയ നിയമത്തിലെ വായനകളും ഏവൻഗേലിയോനും വായിക്കയും ചെയ്യുന്നു. പിന്നെ അക്കെ്ദിയാക്കോൻ ലുത്താനിയാ വായിക്കുന്നു. മേല്പട്ടക്കാരൻ കുറുബാനയുടെ ഭാവത്തിൽ ശുബ്ഹൊ ലാബൊ തുടങ്ങുന്നു. പിന്നെ തനിക്കു വേണ്ടിത്തന്നെ രഹസ്യ പ്രാൎത്ഥന കഴിക്കുന്നു. പിന്നെ മെത്തുൽ ദ്ബാസീമൊ എന്നുള്ളതു ഉറക്കെ ചൊല്ലുന്നു. പിന്നെ രഹസ്യമായിട്ടു കുറുബാനയുടെ ഒരു പ്രാൎത്ഥന ചൊല്ലുന്നു. പിന്നെ അശ്വോലാൻ ഓ മൊറിയൊ എന്നുള്ളതു ഉറക്കെചൊല്ലുന്നു. പിന്നെ ശുശ്രൂഷക്കാരൻ ന്ക്രൂം ശാപ്പീർ എന്നുള്ളതു ചൊല്ലുമ്പോൾ ശോശപ്പാ ഘോഷിക്കയും ഹ്ലബോ ദാലോഹൊ എന്നുള്ളതു ചൊല്ലി റുശ്മാ ചെയ്യുകയും ചെയ്യുന്നു. പിന്നെ ആലോഹൊ ദാബോഹോസാൻ എന്നുള്ള രഹസ്യ പ്രാൎത്ഥന. പിന്നെ ല്ഹാവ്യ് ദമ്കല്സീൻ എന്നുള്ള പരസ്യ പ്രാൎത്ഥന. പിന്നെ ശാറീറോയിസ്സ് കാദീശൊ എന്നുള്ള രഹസ്യ പ്രാൎത്ഥന. പിന്നെ ഒരുപരസ്യ

പ്രാൎത്ഥന. പിന്നെ മൂന്നു ദുശ്ശാ ചെയ്യുകയും അക്കേദിയാകക്കാൻ ബ്ശെലിയൊ വബെദേഹെൽസ്സൊ എന്നുള്ളതു ചൊല്ലുകയും ചെയ്യുന്നു. പിന്നെ ആലോഹൊ ഹാവു റാബൊ എന്നുള്ള രഹസ്യ പ്രാൎത്ഥന ചൊല്ലുന്നു. പിന്നെ നന്നാലു നിറുത്തിനു ഓരോ റുശ്ശാ വീതം ചെയ്തുകൊണ്ട് പരസ്യ പ്രാൎത്ഥന ചൊല്ലുന്നു. പിന്നെ തുബ് മ്കർബീനാൻ ലോക് എന്നുള്ള രഹസ്യ പ്രാൎത്ഥന. പിന്നെ ഐസ്സാനൊ ദ്നെഹവൂൻ ഓനൊ എന്നുള്ള പരസ്യ പ്രാൎത്ഥന. പിന്നെ കൃതജ്ഞതയുടെ രഹസ്യ പ്രാൎത്ഥന. പിന്നെ ശാക്കേൻ ല്ഹോലേൻ ദബ്ഹ്ലൻ എന്നുള്ള പരസ്യ പ്രാൎത്ഥന. പിന്നെ നെഹവൂൻ റഹമ്മാവു എന്നുള്ളതു ചൊല്ലി റുശ്ശാ ചെയ്യുന്നു. പിന്നെ മൂറോൻ പാത്രത്തിനു മേൽ വിരൽ വാസിപ്പിച്ചുകൊണ്ട് ഹാലേലുയ്യാ ചൊല്ലുന്നു. രണ്ട് ഹാലേലുയ്യാസ്സു ഒന്നാമത്തെ റുശ്ശാ ചെയ്യുന്നു. മെത്തുൽ ഹോനൊ മെശഹോക് എന്നുള്ളതും രണ്ട് ഹാലേലുയ്യായും ചൊല്ലി രണ്ടാമത്തെ റുശ്ശാ ചെയ്യുന്നു. ശുബ്ഹൊ ലാബൊയും മെനഓലമും രണ്ട് ഹാലേലുയ്യായും ചൊല്ലി മൂന്നാമത്തെ റുശ്ശാ ചെയ്യുന്നു. പിന്നെ ശുശ്രൂഷക്കാരൻ തുബ് തുബ് എന്നുള്ളതു ചൊല്ലുന്നു. പിന്നെ ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ എന്നുള്ള പ്രാൎത്ഥന ചൊല്ലുന്നു. പിന്നെ ഈൻ അബൊ തോബൊ എന്നുള്ളതു ചൊല്ലി സമാധാനം കൊടുക്കുന്നു. പിന്നെ റീശൊ റാബൊ എന്നുള്ള പ്രൎത്ഥന ചൊല്ലുന്നു. പിന്നെ തെഹവെ തൈബൂസൊ ചൊല്ലി റുശ്ശാ ചെയ്യുന്നു. പിന്നെ ഒരു പ്രാൎത്ഥന ചൊല്ലിയിട്ടു മൂറോൻ പാത്രത്തെ പരസ്യമായി എടുത്തു പട്ടക്കാരുടെ കൂട്ടവും മറുവഹസ്സാകളും ധൂപക്കുററികളും മെഴുകുതിരികളും ആയി മാനീസൊ ചൊല്ലിക്കൊണ്ട് പുറപ്പെടുന്നു. പിന്നെ ബീമ്മായിൽ കയറി മൂറോനെ നാലു ഭാഗത്തേയ്ക്കും ഘോഷിയ്ക്കണം. പിന്നെ മൂറോന്റെ സാരങ്ങളെക്കുറിച്ചു പ്രസംഗിക്കയും ജനങ്ങൾക്കു വേണ്ടി പ്രാൎത്ഥിക്കയും ചെയ്തിട്ടു മാനീസൊകൾ ചൊല്ലിക്കൊണ്ടിറങ്ങി മൂറോനെ മദ്ബ്ഹായിന്മേൽ വെയ്ക്കണം. പിന്നെ ശുശ്രൂഷക്കാരൻ ലുത്താനിയാ ചൊല്ലിയിട്ടു അവസാനിപ്പിക്കണം.

അഞ്ചാം പോസൂക്കൊ.

വിശുദ്ധ മെശഹൊ കൂദാശചെ

ശ്ശുന്ന ക്രമത്തെ കുറിച്ചു.

(ഗെവർഗ്ഗീ) പാതി നോമ്പിന്റെ ബുധനാഴ്ച പട്ടക്കാർ കൂടപ്പെട്ടിരിക്കുമ്പോൾ മേൽപ്പട്ടക്കാരൻ വെടിപ്പുള്ള സൈത്തെണ്ണ കുപ്പി നിറെച്ച് എടുത്തു് ത്രോണോസിന്റെ മുമ്പിൽ ഒരു മേശമേൽ വെയ്ക്കുന്നു. പിന്നെ ൫൦-ാമത്തെ മസ്മൂറാ പാടുകയും സെദറൊ വായിക്കയും "മ്ശീഹൊ ആലോഹൊ ഹാവു ദൊസിയ്യസൊ" എന്നുള്ള രഹസ്യ പ്രാൎത്ഥന കഴിക്കയും പിന്നെ "തൊ ഫോഖീൽ" എന്നുള്ളതു ഉറക്കെ ചൊല്ലുകയും "ഈൻ ബോയേനൊ" എന്നുള്ള രഹസ്യ പ്രാൎത്ഥന ചൊല്ലുകയും "ആത്ത് ഫോശൊ" എന്നുള്ളതു ഉറക്കെ ചൊല്ലുകയും സമാധാനം കൊടുക്കയും "തെഫവെ തൈബൂസൊ,, ചൊല്ലി റൂശ്മാ ചെയ്യുകയും മൂന്നു സ്ലീബാകളാൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ മെശ്ഫോയെ മൂദ കുത്തുകയും ചെയ്യുന്നു. പിന്നെ "കാദീശാത്താലോഹൊയും, ആകാശത്തിലുള്ള ഞങ്ങളുടെ വാബാ,, എന്നുള്ളതും ചൊല്ലി അവസാനിപ്പിക്കുന്നു.

(യോഹന്നാൻ പാത്രിയക്കീസ്) മേല്പട്ടക്കാരൻ മൂറോൻ കൂദാശ ചെയ്യുമ്പോൾ ഒക്കയും അഭിഷേകത്തിന്റെ വിശുദ്ധ മെശഫോയെ പരിശോധിച്ചു നോക്കണം. അതിൽ ഒട്ടുമില്ലെങ്കിൽ പറയപ്പെട്ടിരിക്കുന്ന നമസ്കാരങ്ങളാലും റൂശ്മാകളാലും അതിനെ നിറെക്കണം. ഈ പ്രവൃത്തിയും മേല്പട്ടക്കാരന്റെതു മാത്രമാകുന്നു.

(ഹൂദോയൊ) ഈ മെശ്ഹൊ മാമ്മൂദീസാമുങ്ങുന്നവരെ മൂറോനുമുമ്പായിട്ടു പൂശുവാനുള്ളതാകുന്നു. എന്തെന്നാൽ ഇതുകൂടാതെ മാമ്മൂദീസാ പൂൎത്തിപ്പെടുകയില്ല. "നിങ്ങളിലൊരുവൻ ഞെരുക്കത്തിലുൾപ്പെട്ടാൽ പ്രാൎത്ഥിക്കട്ടെ, സന്തോഷിക്കുന്നെങ്കിൽ സംഗീതംപാടട്ടെ, രോഗപ്പെട്ടാൽ സഭയുടെ കാശീശന്മാരെ വിളിക്കയും അവർ അവനുവേണ്ടി പ്രാൎത്ഥിക്കയും കൎത്താവിന്റനാമത്തിൽ അവനെ തൈലം പൂശുകയും ചെയ്യട്ടെ, വിശ്വാസത്തോടുകൂടിയ പ്രാൎത്ഥന രോഗിയെ സുഖപ്പെടുത്തുന്നു, അവൻ പാപങ്ങൾ ചെയ്തിട്ടുണ്ടെങ്കിൽ അവനോടുമോചിക്കപ്പെടുകയും ചെയ്യുന്നു." എന്നു് യാക്കോബുശ്ലീഹാ പറഞ്ഞ പ്രകാരം (ഈമെശ്ഹൊ) രോഗികളുടെ സ്വസ്ഥതക്കും ഉപയോഗപ്പെടുന്നു. പിന്നെയും "ശ്ലീഹന്മാർ വളരെരോഗികളെ തൈലം പൂശുകയും അവർസുഖപ്പെടുകയും ചെയ്തിരുന്നു" എ

# മുഖവുര.

ഹൂദായ കാനോൻ പുസ്തകത്തിൽ അവകാശ ക്രമത്തെകുറിച്ചു പറയുന്നവിവരങ്ങൾ അറിവാൻ പലരും ആഗ്രഹിച്ചു അഭിമുഖമായും എഴുത്തുമൂലവും ചോദിച്ചിട്ടുണ്ടു, ചോദിക്കുന്നുമുണ്ടു, ഇനിയും പലർ ചോദിക്കുമെന്നു വിചാരിച്ചുമിരിക്കുന്നു. ആകയാൽ അവകാശക്രമത്തെകുറിച്ചു വിശുദ്ധ കാനോൻ പുസ്തകത്തിൽ ഉള്ള വിവരങ്ങൾ ഏവരുടെയും അറിവിന്നായിട്ടു ഈ മാസികവഴി പ്രസിദ്ധം ചെയ്യാമെന്നു വെച്ചതാണു. അവകാശക്രമത്തെകുറിച്ചു പറയുന്നതു കാനോൻ പത്താം അദ്ധ്യായത്തിലാണെങ്കിലും സ്ത്രീധനാവകാശത്തെകുറിച്ചും മറ്റും എട്ടാം അദ്ധ്യായത്തിലും മരണപത്രം മുതലായതിനെകുറിച്ചു ഒമ്പതാം അദ്ധ്യായത്തിലും വിവരിച്ചിട്ടുള്ളതുകൊണ്ടു അവകാശക്രമത്തെകുറിച്ചു പറയുമ്പോൾ എട്ടും ഒമ്പതും അദ്ധ്യായങ്ങളിൽ പറയുന്ന സ്ത്രീധനാവകാശത്തെകുറിച്ചും മരണപത്രത്തെകുറിച്ചും പറയേണ്ടതാണെന്നു തോന്നുന്നതിനാൽ എട്ടാം അദ്ധ്യായംമുതൽ പ്രസിദ്ധംചെയ്തുകൊള്ളുന്നു. എന്നാൽ എട്ടാം അദ്ധ്യായത്തിൽ ഒന്നാം വാക്യത്തിലും രണ്ടാം വാക്യത്തിലും മൂന്നാം വാക്യത്തിലും വിവാഹ നിശ്ചയത്തിന്നു മുമ്പു അന്വേഷിക്കേണ്ടിയ സംഗതികളും വിവാഹനിശ്ചയം ഏതെല്ലാം പ്രകാരത്തിൽ നടത്തണമെന്നുള്ളതും വിവാഹത്തെ അസാധുവാക്കുന്ന കാരണങ്ങളും സംബന്ധ മുറകളും മറ്റും വിവരിച്ചിരിക്കുന്നതു തള്ളിക്കൊണ്ടു നാലാം വാക്യംമുതൽ ധന സംബന്ധമായ സംഗതികളെകുറിച്ചത്രെ വിവരിക്കുന്നതു. ഇടയിൽ ധന സംബന്ധമായിട്ടല്ലാതെ പറയുന്ന ഭാഗങ്ങളെയും ഉദാഹരണങ്ങൾ അലങ്കാരങ്ങൾ മുതലായവകളെയും വിട്ടുകളയുന്നതും വാക്കിന്നു വാക്കായി തർജ്ജമ ചെയ്യാതെ കാര്യസാരം മാത്രം എടുത്തിരിക്കുന്നതും മനസ്സിലാകത്തക്കവണ്ണമുള്ള വാചകം പ്രയോഗിച്ചിട്ടുള്ളതും ആകുന്നു.

എന്നു പ്രസിദ്ധകൻ



## വിശുദ്ധ ഹൂദായ കാനോൻ

### ൮ ാം അദ്ധ്യായം

### ൪-ാം വാക്യം.

പെർനീസ്സോ, ദോറാ, സെബ്യെ, ശെദ്‌ഖെ,
എന്ന ധനങ്ങളെ കുറിച്ചു.

പെർനീസ്സോ എന്നതു സ്ത്രീ അവളുടെ ഭവനത്തിൽനിന്നു ഭർത്തൃ ഭവനത്തിലേക്കു പ്രമാണ സഹിതം കൊണ്ടുചെല്ലുന്നതാകുന്നു.

ദോറാ എന്നതു പുരുഷൻ ഭാര്യക്കു പ്രമാണസഹിതം കൊടുക്കയൊ വാഗ്ദത്തം ചെയ്കയൊ ചെയ്യുന്നതാകുന്നു.

സെബ്യെ എന്നതു പിതാക്കന്മാർ സ്ത്രീക്കു പ്രമാണം കൂടാതെ കൊടുക്കുന്ന ആഭരണങ്ങളും സാമാനങ്ങളും ആകുന്നു.

ശെദ്‌ഖെ എന്നതു. കല്യാണത്തിൽ പുരുഷൻ തന്റെ ഭാര്യക്കു പ്രമാണം കൂടാതെ കൊടുത്തയക്കുന്ന ആഭരണങ്ങളും സാമാനങ്ങളും ഭക്ഷണ പാനീയങ്ങളും ആകുന്നു. വസ്ത്രങ്ങൾ, ആഭരണങ്ങൾ, ദാസന്മാർ, ദാസിമാർ, ആട്ടിൻകൂട്ടങ്ങൾ, കാളകൾ, കുതിരകൾ, നിലങ്ങൾ, വീടുകൾ എന്നിങ്ങനെ വിൽ

ക്കുകയും വാങ്ങുകയും ചെയ്യപ്പെടാവുന്നതെല്ലാം പെർനീസ്സാ ആയിട്ടും ദോറാ ആയിട്ടും കൊടുക്കപ്പെടാം. ഇതിന്ന യെരു റായ രാജാക്കന്മാരുടെ ൨൨-ാം റിഗുലേഷൻ ഉറപ്പിക്കുന്നു. ചിലർ ദാസനെ അല്ലാ അവന്റെ വേലക്കൂലി, മൃഗത്തിന്റെ വേലക്കൂലി, വീട്ടുകൂലി, തോട്ടത്തിലെ അനുഭവങ്ങൾ മുതലായവയും സ്വന്ത അദ്ധ്വാന കൂലിയും കൂടെ കൊടുക്കും. യാക്കോബ് ലേയാക്കും റാഹേലിനും വേണ്ടി വേലചെയ്തതുപോലെ° മക്കളോടു അല്ലെങ്കിൽ ഭാര്യയോടു സ്ത്രീകൾക്കു ചേരുന്ന വേല വാങ്ങിച്ചുകൊള്ളാമെന്നു വാഗ്ദത്തം ചെയ്താൽ അതു ലാഭത്തിനു വഴിയുള്ളതാണെങ്കിലും സംഖ്യ കണക്കിടപ്പെടുത്തുവാൻ പാടില്ലാത്തതുകൊണ്ടു നിയമം അനുവദിക്കുന്നില്ല.

പെർനീസ്സായുടെയും ദോറായുടെയും
സംഖ്യയെക്കുറിച്ചു.

കൂടുതലായുള്ളതിനെക്കാൾ കുറവായിട്ടുള്ളതിൽ കൊടുക്കുന്നവനെയും വാങ്ങുന്നവനെയും നിയമം സ്തുതിക്കുന്നു. ധനവാന്മാർ ആയിരത്തി അഞ്ഞൂറു സൂസായിലും അതിൽ താണവരായ ഒരുവിധം ധനവാന്മാർ ആയിരത്തിലും അധികം കൊടുത്തുകൂടായെന്നു ശ്രു-കറിയാദക്കാസ് പാത്രിയർക്കീസ്സ് നിശ്ചയിച്ചതു ഇതു കൊണ്ടാകുന്നു. കുറയ്ക്കുന്നതിനു അധികാരം ഉണ്ടു.

ധനവാന്മാർ നാനൂറു വെള്ളി സൂസായിലും ഒരു പൊൻ ദീനോറായിലും ഒരുവിധം ധനവാന്മാർ മുന്നൂറിലും ദരിദ്രന്മാർ നൂറിലും അധികം കൊടുക്കയൊ വാങ്ങുകയൊ ചെയ്തുകൂടായെന്നു കിഴക്കിനടത്തവർ ചട്ടപ്പെടുത്തിയിരിക്കുന്നു.

പെർനീസാ അല്ലെങ്കിൽ ദോറാ പത്തിൽ കുറച്ചു കൊടുക്കുന്നതു ന്യായമല്ലെന്നു മറ്റു ചിലർ പറഞ്ഞിരിക്കുന്നു.

"പടിഞ്ഞാറിൽ-അന്തായത്തു കുസ്തന്തീനോപോലീസ്സിന്റെ അധികാരത്തിൽ സ്ത്രീ കൊടുക്കുന്ന പെർനീസ്സായോളം പുരുഷൻ ദോറാ കൊടുക്കുന്നു.

അന്ത്യോഖ്യായുടെ അധികാരത്തിൽ രാജാക്കന്മാരുടെ റിഗുലേഷൻ പറയുന്ന പ്രകാരം പെർനീസ്സാ ദോറായുടെ

ഇരട്ടിയാകുന്നു.

തീമൊതെയൊസും യെശുബെർന്നുനും നെരെ മറിച്ചു പെ-
ർനിസ്സൊ ദോറായുടെ പാതിയൊളം എന്നു നിശ്ചയിച്ചു.

പുരുഷൻ തന്റെ ഭാൎയ്യക്കു എഴുതം കൊടുത്തിട്ടു അവളു-
ടെ കൈവശം ഏല്പിക്കാതിരിക്കുന്ന ദൊറായെകുറിച്ചു അവരി-
ൽ ഒരാളിന്റെ മരണത്തികലൊ **അല്ലെങ്കിൽ** ന്യായാനുസരണ-
മായ വെർതിരിവകലൊ മാത്രം **അവൻ** എഴുതികൊടുത്തതി-
നെ നിവൃത്തിപ്പാൻ പുരുഷനെ നിർബന്ധിക്കാം. സ്ത്രീയുടെ കൈ-
വശം ഏല്പിക്കപ്പെട്ടുന്ന ദോറാ, ശെഫെല, പെർനിസ്സൊ, സെ-
ബ്ബ എന്നിവകളെ അവളുടെ ഭൎത്താവിന്റെ കല്പന കൂടാതെ
അവളുടെ മനസ്സുപൊലെ കൈകാൎയ്യം ചെയ്യാൻ പാടില്ല. അ-
വൾ മരണപത്രം എഴുതുമ്പോൾ ഭൎത്താവിന്റെ കല്പനകൂടാ-
തെയും അവന്റെ മനസ്സുകൂടാതെയും അവളുടെ ഇഷ്ടംപൊ-
ലെ ചെയ്യാം. വിവാഹനിശ്ചയം കഴിച്ചതിന്റെ ശെഷം അഞ്ചു
സംവത്സരം വരെ സ്ത്രീയുടെ പിതാവു അവൾക്കു നിശ്ചയിച്ച
പെർനിസൊ കൊടുക്കാതെയും കടച്ചിട്ടു എഴുതികൊടുക്കാതെ-
യും ഇരുന്നാൽ പിന്നെ പുരുഷൻ കുറച്ചു അല്പംപൊലും അവ-
നോടു ചോദിപ്പാൻ അധികാരമുള്ളവനല്ല. സ്ത്രീയുടെ മനസ്സും
സമ്മതവും കൂടാതെ പെർനിസൊയിലൊ ദോറായിലൊ അ-
വളുടെ വകയായ വെറെ വല്ലതിലൊ കൎത്തവ്യപ്പെട്ടുവാൻ പു-
രുഷനു അധികാരമില്ല.

പുരുഷൻ തന്റെ ഭാൎയ്യയുടെ വകയായുള്ളതിനെ കൈ-
കാൎയ്യം ചെയ്യുന്നതു ഒരു കാൎയ്യസ്ഥനെന്നപൊലെ ആകുന്നു. എ-
ന്നാൽ അവന്റെ കൈവശമുള്ള വല്ലതും നശിച്ചുപൊയാൽ
സൂക്ഷിപ്പാനും മറ്റും ചുമതലക്കാരൻ എങ്കിലും നഷ്ടം കെട്ടി-
വെപ്പാൻ ചുമതലക്കാരനല്ല. പുരുഷൻ ദോറായിൽ നിന്നു
ഒരു കൂട്ടം വിറ്റു ഭവനങ്ങൾ പീടികകൾ തോട്ടങ്ങൾ നില-
ങ്ങൾ തേനീച്ചകൾ (തേനീച്ചകളെ ഭവനങ്ങളിലൊ കുടങ്ങളി-
ലൊ സ്ഥാപിച്ചു വളൎത്തുകയും അതിൽ നിന്നു തെൻ എടുത്തു ഭ-
ക്ഷിക്കയും വില്ക്കുകയും മറ്റും ചെയ്യുന്നതു പതിവാണു.) മുത-
ലായതു സ്ത്രീയുടെ പെരിൽ എഴുതി വാങ്ങിയാൽ അതു സ്ത്രീക്കു-
ള്ളതാകുന്നു. ദാസിമാരുടെയും മൃഗങ്ങളുടെയും കുട്ടികളും അതു
പൊലെയുള്ളവയും പുരുഷൻ അവയെ സംരക്ഷണം ചെയ്യുന്നെങ്കിൽ
പാതി അവനും പാതി ഭാൎയ്യക്കും ആകുന്നു. അവ ചത്തുപൊയാൽ
അവൻ പകരം കൊടുക്കണ്ട. അവൾ കൊണ്ടുവന്നിട്ടുള്ളതും

വിലവെച്ച എഴുതിയിട്ടുള്ളതും ആയ സാമാനങ്ങളുടെ നറുക്കൊമറെറാ കാണ്മാനില്ലെങ്കിൽ അതിന്റെ വില പുരുഷൻ കെട്ടിവെക്കണം. വിലവച്ചു എഴുതിയതല്ലെങ്കിൽ കച്ചവടക്കാരെ കാണിച്ചു നിശ്ചയപ്പെടുത്തണം. നറുക്കൊമറെറാ കാണ്മാനുണ്ടെങ്കിൽ രാജാക്കന്മാരുടെ വ്യ൪-ാം റിഗുലേഷൻ അനുസരിച്ചു പഴയതിന്നു പകരം പുതിയതു ഉണ്ടാക്കികൊടുപ്പാൻ പുരുഷൻ ചുമതലക്കാരനല്ല.

അനേകം സ്ഥലങ്ങളിൽ സ്ത്രീകൾക്കു താണതരം വസ്ത്രങ്ങളും ആഭരണങ്ങളും അല്ലാതെ പെർനീസ്സായും ദോറായും കൊടുക്കുക പതിവില്ല. അതുകൊണ്ടു അങ്ങിനെയുള്ള വിവാഹത്തെ ന്യായകേടു എന്നു വിചാരിപ്പാൻ പാടില്ല. ആ സ്ത്രീയുടെ മക്കൾ അവകാശികൾ അല്ലെന്നും വരികയില്ല. എന്നാൽ ശെദ്ഖെ കൂടാതെ വാഴ്ത്തുവാൻ ഒരു മോതിരം മാത്രം ആയിരുന്നാൽ ഒരു സ്ത്രീയെ വിവാഹം കഴിപ്പാൻ പാടില്ല. ആഭരണങ്ങൾ വസ്ത്രങ്ങൾ മുതലായി അവളോടു കൂടെ വാഴ്ത്തപ്പെടുന്നതെല്ലാം പ്രമാണത്തിൽ എഴുതിയില്ലെങ്കിലും പെർനീസ്സായും ദോറായും പോലെ അവളുടെതാകുന്നു.

സ്ത്രീക്കു കിട്ടിയ പെർനീസ്സായും സൊമ്പ്രൈയും ദോറായും വാഴ്ത്തപ്പെട്ട ശെദ്ഖെയും പുരുഷൻ നാശം വരുത്തുന്നതിനാൽ അവൾ വിഷമിക്കുമ്പോഴൊ അവൻ നാശം വരുത്താതിരിപ്പാൻ വേണ്ടി കച്ചവടക്കാ൪ക്കു കൊടുപ്പാൻ ആഗ്രഹിക്കുമ്പോഴൊ അവയെ അവനിൽ നിന്നു എടുത്തു അവൾക്കു മനസ്സുള്ളവനെ ഏല്പിപ്പാൻ അവൾക്കു അധികാരമുണ്ടു. പുരുഷൻ അതു സമ്മതിക്കാതെ ഇരുന്നാൽ അവളോടു കൂടിയുള്ള അവന്റെ ശയനത്തെ വിരോധിപ്പാൻ അവൾക്കു അധികാരമുണ്ടു എന്നാൽ ഇവ അവളെ ഏല്പിച്ചുകൊടുത്താൽ പിന്നെ ശയനവിരോധം ചെയ്യാൻ പാടില്ല. ഇതുകൂടാതെ അവൾ ദീനക്കാരിയൊ രോഗപ്പെട്ടവളൊ ആൎത്തവ മുറയിൽ ഇരിക്കുന്നവളൊ ഗർഭിണിയൊ ആയിരിക്കുമ്പോഴും കുറുബാന കൊള്ളുവാൻ ഒരുങ്ങുമ്പോഴും ശയനവിരോധമുള്ള പരിശുദ്ധ ദിവസങ്ങൾ വരുമ്പോഴും അല്ലാതെ അവന്റെ ശയനത്തെ തടുപ്പാൻ അവൾക്കു പാടില്ല. അപ്രകാരം സ്ത്രീഹായും പറയുന്നു. കിരീടം വാഴ്വിന്നു മുമ്പുള്ള കാലമെല്ലാം ശയനവിരോധമുള്ളതാകുന്നു. ഈ കാരണങ്ങൾ കൂടാതെ അവൾ വിസമ്മതിച്ചാൽ അവളുടെമേൽ ബലമായി പ്രവേശിക്കാം.

ഒരുവൻ തന്റെ മകൾക്കു പെർനീസ്സോയൊ അല്ലെ ങ്കിൽ തന്റെ ഭാൎയ്യക്കു ദോറായൊ എഴുതികൊടുക്കുമ്പോൾ നൂറു ദീനോറൊ (ഒരുവക നാണയം) പരസ്യമായും നൂറു ദീനോറൊ രഹസ്യമായും ഇരുന്നാൽ രണ്ടാ മൂന്നാ മഞ്ജാദക്കാരായ മനുഷ്യർ സാക്ഷി പറയാത്തപക്ഷം പരസ്യമായുള്ളതല്ലാതെ രഹസ്യമായുള്ളതു കൊടുക്കത്തക്കതല്ല. ഒരു പെണ്ണ് നൂറു ദീനോറൊ ദോറാ ആയിട്ടു ഇനിക്കു രൊക്കം തരികയൊ എഴുതിതരികയൊ ചെയ്യുന്ന ഒരുവനെ ഇനിക്കു വിവാഹം നിശ്ചയിക്കണമെന്നു കൎത്തോറിനോടു പറഞ്ഞിട്ടു കൎത്തോർ അമ്പതു ദീനോറൊ ആയിട്ടു വിവാഹം നിശ്ചയിച്ചുപോയാൽ ആ വിവാഹം നീക്കതക്കതല്ല. ശേഷിച്ച അമ്പതു കൎത്തോർ കൊടുക്കേണ്ടതാകുന്നു. ഇരുനൂറിനു നിശ്ചയിച്ചാൽ അധികമുള്ളതു കൎത്തോർ എടുത്തുകൊള്ളുവാനും പാടില്ല. നിന്റെ മനസ്സുപോലെയുള്ള സംഖ്യക്കു ഇനിക്കു വിവാഹം നിശ്ചയിക്കയെന്നൊ വിവാഹം നിശ്ചയിക്കയെന്നൊ മാത്രമൊ പെണ്ണു കൎത്തോറിനോടു പറഞ്ഞാൽ സഹോദരിമാർ മുതലായി അവളുടെ തരത്തിലൊ കൂട്ടത്തിലൊ ഉള്ള പെൺകുട്ടികളുടെ ദോറായിൽ കുറച്ചു വിവാഹം നിശ്ചയിപ്പാൻ അവനു അധികാരമില്ല. സൌന്ദൎയ്യം, പ്രായം, പരിപാകത. ബുദ്ധി, അവസ്ഥ, നാഗരീകം മുതലായവകളും ഒത്തിരിക്കണം.

കല്ല്യാണം എന്നതു വിവാഹനിശ്ചയത്തിൽ ഉണ്ടാകുന്ന സന്തോഷം നിമിത്തം ബന്ധുത ചേരുന്നവരുടെ ചാൎച്ചക്കാൎക്കും സ്നേഹിതന്മാൎക്കും ഒരുക്കപ്പെടുന്ന വിരുന്നാകുന്നു. അതിലേക്കു വിളിക്കപ്പെടുന്നവർ പോകേണ്ടതാകുന്നു. എങ്കിലും, കല്ല്യാണത്തിൽ അശുദ്ധ കാൎയ്യകളും വേശ്യകളുടെ താള മേളങ്ങളും കാമക്രോധങ്ങൾ ജനിപ്പിക്കുന്നവകളും കൊള്ളരുതാത്ത പാട്ടുകളും ഉണ്ടായിരുന്നാൽ പോകരുതു. ഒരുവൻ അവിടെ ചെന്നാൽ ഈ വകക്കാർ പൊയ്ക്കൊള്ളും എന്നുണ്ടായിരുന്നാൽ ആയവൻ പോകണം. അതിനിടയില്ലെങ്കിൽ ഈവകക്കാർ വരുന്നതിനു മുമ്പെ തന്നെ പുറത്തിറങ്ങികൊള്ളണം. ക്ഷണിക്കപ്പെട്ടവർ അതിഭക്ഷണക്കാരായിരുന്നാൽ (മദ്യപാനികൾ മുതലായവർ) അവരോടു കൂടെ ഇരുന്നു ഭക്ഷിക്കരുതു. രണ്ടിൽ അധികം വിവാഹം ചെയ്യുന്നവരുടെ വിരുന്നിനും വിരോധിക്കപ്പെട്ട നാളുകളിലെ കല്ല്യാണവിരുന്നിനും പോകരുതു. ഒരു പട്ടക്കാരൻ രണ്ടാം വിവാഹ വിരുന്നിൽ കൂടെയും പോകരുതു.

ശക്തിയിൽ അധികമായി വിരുന്നു കഴിക്കുന്നവരും അവരെ ഉത്സാഹിപ്പിക്കുന്നവരും ശിക്ഷിക്കപ്പെടണം. ശക്തിയിൽകുറച്ചായാൽ കുററമില്ല. ലഹരിപ്പാനായി വീഞ്ഞു കുടിപ്പാൻ പാടില്ല.

൮ ാം വാക്യം.

ഈ വാക്യത്തിന്റെ അദ്യഭാഗം ഇ
തിൽ ചേർത്തിട്ടു അവശ്യമില്ലാത്ത
തിനാൽ വിട്ടിരിക്കുന്നു.

ഒത്തുകല്യാണം കഴിഞ്ഞിട്ടു കല്യാണവിരുന്നിന്നുമുമ്പു പുരുഷൻ മരിച്ചാൽ അവൻ അവൾക്കു കൊടുത്തതിന്റെ പാതി അവൾ എടുത്തുകൊണ്ടു ശേഷം അവന്റെ അവകാശികൾക്കു തിരികെ കൊടുക്കണം. അവന്റെ മററു വസ്തുക്കളിൽ ഒന്നിന്നും അവൾക്കു അവകാശമില്ല. കല്യാണ വിരുന്നിന്റെ ശേഷം പുരുഷൻ മരിച്ചാൽ അവൻ അവളോടു സംബന്ധിച്ചെങ്കിലും ഇല്ലെങ്കിലും ഒന്നും അവൾ തിരികെ കൊടുക്കേണ്ടതല്ല. അവന്റെ മററു വസ്തുക്കൾക്കും അവൾക്കവകാശമുണ്ടു. ഒത്തുകല്യാണത്തിന്റെ ശേഷം മരിച്ചതു സ്ത്രീ ആയിരുന്നാൽ അവൻ അവൾക്കു കൊടുത്തതെല്ലാം തിരികെ വാങ്ങുന്നു. അവളുടെ പെർന്നീസായിൽ അവന്നവകാശമില്ലതാനും. അവൾ മരിച്ചതു കല്യാണ വിരുന്നിന്റെ ശേഷമായിരുന്നാൽ അവൾക്കു കിട്ടിയതെല്ലാം അവളുടെതായിരിക്കും. അവളുടെ പെർന്നീസായിലും ശേഷം സകലത്തിലും ന്യായമായി വരുന്ന ഭാഗം മാത്രം അവനെടുത്തുകൊള്ളണം.

ശെദ്ഖെയും ദൊറായും പാതി സ്ത്രീക്കും പാതി പുരുഷനുമായി ഭാഗിക്കാം.

൯ ാം വാക്യം.

സ്ത്രീയുടെ ഭർത്താവ് മരിച്ചാൽ പത്തുമാസം അവൾസ്വാതന്ത്ര്യമായിരിക്കണം. അതിനു മുമ്പു അവൾ വിവാഹത്തിന്നാവശ്യപ്പെട്ടാൽ അവളുടെ ബഹുമാനത്തിൽ നിന്നും ഭർത്താവിന്റെ മരണപത്രത്തിൽ കാണിച്ചിരിക്കുന്ന അവകാശങ്ങളിൽ നിന്നും അവളെ തടുക്കുന്നു. ഭർത്താവ് അവളെ വിട്ടുപോയ നാളുമുതൽ അല്ല അവന്റെ മരണത്തെക്കുറിച്ചു കേട്ട ദിവസം

മുതൽ കണക്കു കൂട്ടണം. (വീട്ടിൽ വെച്ചല്ല വഴിമദ്ധ്യെവെച്ചൊമറ്റൊ മരിച്ചാൽ) അവളുടെ ചിലവുവകക്കു അവൻ കൊടുത്തിട്ടുള്ളതു അവൾ മരിക്കുന്നതുവരെയൊ അവന്റെ മരണം സ്ഥിരപ്പെടുന്നതുവരെയൊ മതിയായിരുന്നാൽ അതുകൊണ്ടു കഴിക്കണം. അല്ലെങ്കിൽ അവളുടെ സ്വാതന്ത്ര്യ ആചാരത്തിന്റെ നാളുകളിൽ ചിലവിനുള്ളതു കൊടുക്കണം.

## ൯-ാം അദ്ധ്യായം

### ൧-ാം വാക്യം:

### മരണ പത്രത്തെ കുറിച്ചു.

മനുഷ്യൻ മരിക്കുന്നതിനു മുമ്പ തന്റെ വസ്തുക്കളെ കുറിച്ചു മരണപത്രം ഉണ്ടാക്കുകയൊ പറഞ്ഞു നിശ്ചയിക്കയൊ ചെയ്യേണ്ടതു ന്യായമാകുന്നു. എന്തെന്നാൽ പൂർവ്വ പിതാക്കളായ അബ്രഹാം ഇസ്ഹാക്കു യാക്കോബ് എന്നവർ അപ്രകാരം ചെയ്തു. മരണപത്രമാകട്ടെ വചനമാകട്ടെ മനുഷ്യന്റെ മൂന്നിൽ ഒരു ഭാഗം വസ്തുക്കളോടു മാത്രമെ സംബന്ധിക്കയുള്ളു. രണ്ടു ഭാഗം അവകാശികൾക്കുള്ളതാകുന്നു. മക്കൾ കുഡുംബ ദോഷികൾ ആയിതീന്നാൽ നാലിൽ ഒരു ഭാഗം മക്കൾക്കും മൂന്നു ഭാഗം അവന്നു മനസ്സുള്ളവൎക്കും ആയിട്ടു മരണ പത്രം ഉണ്ടാക്കാം. അവന്റെ മക്കളിലൊ ചാൎച്ചക്കാരിലൊ ആരെങ്കിലും ദോഷികൾ ആണെന്നു മരണപത്രത്തിൽ കാണിച്ചാൽ അവന്റെ മനസ്സുപോലെ ചെയ്യാം. അങ്ങിനെ കാണിച്ചിട്ടില്ലെങ്കിൽ ദോഷികൾ ആണെന്നു പറഞ്ഞു ആരെയും അവകാശത്തിൽനിന്നു തടുപ്പാൻ പാടില്ല. ജീവിച്ചിരിക്കുമ്പോൾതന്നെ ഭാഗം ചെയ്തുകൊണ്ടാൽ ഏററം നന്നു. ഭ്രാന്തനൊ പതിന്നാലു വയസ്സിൽതാണ ആൺകുട്ടിയൊ പന്ത്രണ്ടു വയസ്സിൽ താണ പെൺകുട്ടിയൊ പുളിമാനം ചെയ്യുന്ന അതി ഭക്ഷണക്കാരനൊ ഉണ്ടാക്കുന്നമരണപത്രത്തെ സാധുവാക്കുവാൻ പാടില്ല.

### രണ്ടാം വാക്യം.

അവകാശിയെ മരണപത്രത്തിൽ ഉൾപ്പെടുത്തുവാൻ

അവശ്യമില്ല. ഒരുവേള അവകാശിയെപ്പററി മരണപത്രത്തിൽ പറയുന്ന പക്ഷം അവകാശമുറപ്രകാരം അവന്നു കിട്ടുവാനുള്ള ഭാഗത്തിൽ കുറച്ചായിരുന്നാൽ അതു അവൻ സമ്മതിച്ചുകൊള്ളണം. അവന്നു കിട്ടുവാനുള്ള ഭാഗത്തിൽ കൂടുതലായിരുന്നാൽ ശേഷം അവകാശികളും സമ്മതിച്ചുകൊള്ളണം. പിന്നെ മററു അവകാശികളുടെ കൂട്ടത്തിൽ അവന്നു ഭാഗം കൊടുപ്പാൻ പാടില്ല. രണ്ടു മക്കളുള്ള ഒരു പിതാവു് അവൻെറ മക്കളുടെ സമ്മതത്തോടു കൂടി അവൻെറ വസ്തുക്കളിൽ പാതി ഒരു അന്യന്നും പാതി മക്കളിൽ ഒരുവന്നും ആയിട്ടു മരണപത്രം ഉണ്ടാക്കുകയും മറെറ മകന്നു ഒന്നും കൊടുക്കാതിരിക്കയും ചെയ്താൽ ഒന്നും കിട്ടാത്ത പുത്രന്നു ആറിലൊന്നിൻെറ പാതി കൊടുക്കണമെന്നു ചട്ടമുണ്ടു.

പള്ളി, വഴിയമ്പലം, മുതലായതിനെകുറിച്ചു മരണപത്രത്തിൽ പറഞ്ഞാൽ സാധുവായിരിക്കും. അവയുടെ പണിക്കുമററൊ ഉള്ളതു ഒരു കാൎയ്യസ്ഥനെ ഏല്പിക്കണം. ശത്രുക്കളുടെ അധീനത്തിലിരിക്കുന്നവകളെപ്പററി മരണപത്രം സാധുവായിരിക്കയില്ല. ഗൎഭത്തിലിരിക്കുന്ന ശിശുവിനെപ്പററി മരണപത്രത്തിൽ പറഞ്ഞാൽ സാധുവായിരിക്കും. ശിശു ചത്തു ജനിച്ചാൽ കൊടുക്കത്തക്കതല്ല.

൩൮-ാം വാക്യം.

മരണപത്രത്തിൽ പറയുന്ന ഇനങ്ങൾ മരണപത്രകാലത്തുള്ളതായിരിക്കണം. ഭാവികാലത്തിലിരിക്കുന്നതിനെപ്പററി പാടില്ല. ഗൎഭമുള്ള മൃഗങ്ങളുടെ കുട്ടികളെയും വൃക്ഷങ്ങളിലുള്ള ഫലങ്ങളെയും മരണപത്രത്തിൽ പറയാം. തൻെറ സമ്പാദ്യങ്ങളിൽ മൂന്നിലൊന്നിൽ അധികം മരണപത്രത്തിൽ ഉൾപ്പെടുത്തണമെങ്കിൽ അവകാശികളുടെ സമ്മതംവേണം. മരണപത്രം ഉണ്ടാക്കാതെ മരിക്കുന്ന ഒരുവന്നു വേണ്ടി ധൎമ്മങ്ങളൊ മറെറാ ചെയ്യുന്നതു അവൻെറ സമ്പാദ്യങ്ങളിൽ മൂന്നിലൊന്നിൽ നിന്നു മാത്രമെ പാടൊള്ളൂ. ശേഷം അവകാശികൾക്കുള്ളതാകുന്നു. സമ്പാദ്യങ്ങളിൽ മൂന്നിലൊന്നു മരണപത്രത്തിൽ പറയുകയും ശേഷം രണ്ടു ഭാഗങ്ങൾ അന്യാധീനത്തിൽ ഇരിക്കയും

ചെയ്താൽ അന്യാധീനത്തിലുള്ളതു കൈവശപ്പെടുന്നതുവരെ മരണപത്രത്തിലുള്ള മൂന്നിലൊന്നു ചിലവാക്കിക്കൂടാ. അന്യാധീനത്തിലുള്ളതു നാശപ്പെട്ടുപോയാൽ കൈവശമുള്ള മൂന്നൊന്നിന്റെ മൂന്നൊന്നു മാത്രമെ മരണപത്ര തുകയായി വിചാരിക്കാവു.

മരണപത്രത്തിൽ ഇന്നാക്കു ഒരാടിനെ കൊടുക്കണമെന്നു പറഞ്ഞാൽ ആണാടൊ പെണ്ണാടൊ കൊടുക്കാം. പെണ്ണാടിനെകൊടുക്കണമെന്നായിരുന്നാൽ അങ്ങിനെ തന്നെ ചെയ്യണം. ഇന്ന കാളയെ അല്ലെങ്കിൽ ഇന്ന ആടിനെ എന്നുപറകയും കൊടുക്കുന്നതിനു മുമ്പ അതു ചത്തുപോകയും ചെയ്താൽ പിന്നെ കൊടുക്കത്തക്കതല്ല.

ഒരുവനു താൻ ഉണ്ടാക്കിയ മരണപത്രത്തെ ഭേദപ്പെടുത്തണമെങ്കിൽ അങ്ങിനെ ചെയ്യാം. രണ്ടാമതു ഒന്നുണ്ടായാൽ ആദ്യത്തേതു അസാധുവായിരിക്കും. ആദ്യത്തേതിനു എതിരായി രണ്ടുസാക്ഷികൾ മുമ്പാകെ പറഞ്ഞാലും മതിയാകും. ഇന്നതു പത്രോസ്സിനു എന്നും അതുതന്നെ പൌലോസ്സിനു എന്നും പറഞ്ഞുപോയിട്ടു പിന്നീടു മാററി പറയാത്ത പക്ഷം രണ്ടുപേൎക്കുംകൂടെ കൊടുക്കണം.

൭.ാം വാക്യം.

കാൎയ്യസ്ഥനായി നിയമിക്കപ്പെടുന്നവൻ (രക്ഷകൎത്താവു) പ്രായപൂൎത്തിയുള്ളവനും സുബുദ്ധിയുള്ളവനും ആയിരിക്കണം. ദാസനായിട്ടുള്ളവനെ നിയമിച്ചുകൂടാ. ദാസനെ നിയമിക്കാമെന്നു ചിലർ പറയുന്നു. ദുൎമ്മാൎഗ്ഗിയേയൊ അതിഭക്ഷണക്കാരനെയൊ മറെറാ നിയമിക്കരുതു. നിയമിക്കപ്പെട്ടിട്ടു ആയവൻ ദുൎമ്മാൎഗ്ഗിയൊ മറെറാ ആയി ഭവിച്ചാൽ മെത്രാപോലീത്താ ആയവനെ നീക്കണം. പിന്നെ അവൻ അനുതപിച്ചാലും തിരികെ നിയമിക്കപ്പെടരുതു. സജാതിക്കാരനായിരിക്കയും വേണം. ഒരു കാൎയ്യസ്ഥൻ വേറൊരു കാൎയ്യസ്ഥനെ തനിക്കു പകരം നിയമിപ്പാൻ ഒട്ടുംതന്നെ പാടില്ല. പ്രയോജനകരമായ പ്രവൃത്തിയല്ലാതെ കാൎയ്യസ്ഥനു നശിപ്പിക്കയൊ വിൽക്കുകയൊ നഷ്ടപ്പെടുത്തുകയൊ ചെയ്തുകൂടാ.

## ൧൦-ാം അദ്ധ്യായം
## അവകാശത്തെക്കുറിച്ചു
### ൧-ാം വാക്യം
### അവകാശ മുറകളെക്കുറിച്ചു.

---

മനുഷ്യൻ തന്റെ പുത്രന്മാൎക്കു തന്റെ മുതൽ അവകാശപ്പെടുത്തുന്നതിനെപ്പററി "ഒരു പുരുഷൻ തനിക്കു പുത്രനില്ലാതെ മരിക്കുമ്പോൾ അവന്റെ അവകാശത്തെ അവന്റെ പുത്രിക്കും പുത്രി ഇല്ലെങ്കിൽ അവന്റെ സഹോദരന്മാൎക്കും സഹോദരന്മാരില്ലെങ്കിൽ അവന്റെ(൧)പിതൃ സഹോദരന്മാൎക്കും പിതൃ സഹോദരന്മാരില്ലെങ്കിൽ അവന്റെ വംശത്തിൽ അധികം അടുത്തവനും കൊടുക്കണ"മെന്നു ദൈവം മൂശ മുഖാന്തിരം കല്പിച്ചിരിക്കുന്നു. എന്നാൽ മിശിഹാ മൂലം നമുക്കു ലഭിച്ചിട്ടുള്ള നിയമം അധികവിശേഷമുള്ള വഴിയെ നമുക്കു തെളിയിച്ചു കാണിക്കയും കമ്മീസു ചോദിക്കുന്നവൎക്കു മാറുകുപ്പായം കൂടെ കൊടുക്കണമെന്നു ആജ്ഞാപിക്കയും ചെയ്തിരിക്കുന്നു. പിന്നെയും എന്റെ മാതാവു ആർ, എന്റെ സഹോദരന്മാർ ആർ എന്നും, ശിഷ്യന്മാരുടെ അടുക്കൽ കൈനീട്ടിക്കൊണ്ടു കണ്ടാലും എന്റെ മാതാവു, കണ്ടാലും എന്റെ സഹോദരന്മാർ, സ്വൎഗ്ഗത്തിലുള്ള എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവരെല്ലാം എന്റെ സഹോദരനും സഹോദരിയും മാതാവും ആകുന്നു എന്നും കല്പിച്ചിരിക്കുന്നതിനാൽ ജഡസംബന്ധികളെക്കാൾ അധികം ആത്മസംബന്ധികളെ പ്രത്യേകമായി വിചാരിക്കണമെന്നു നമ്മെ താല്പൎയ്യപ്പെടുത്തിയിരിക്കുന്നു. എങ്കിലും പിന്നീടു പരിശുദ്ധ മല്പാന്മാർ ലോകത്തിൽ അത്യാഗ്രഹങ്ങളും അന്യായങ്ങളും അപഹാരങ്ങളും വൎദ്ധിച്ചുകണ്ടപ്പോൾ അവകാശ ക്രമത്തെപ്പററിയും മററും ദേശാചാരപ്രകാരം ലൌകീക നിയമങ്ങളെ ഉണ്ടാക്കി. അവകാശകാരണം ഒന്നുകിൽ ഇഷ്ടത്തിന്നടുത്തതു. അല്ലെങ്കിൽ സ്വഭാവികമായിട്ടുള്ളതു അല്ലെങ്കിൽ നിവൃത്തി ഇല്ലാഞ്ഞിട്ടു മേലൊട്ടുള്ളതു. അല്ലെങ്കിൽ നിവൃത്തി ഇല്ലാഞ്ഞിട്ടു വംശങ്ങൾക്കുള്ളതു. ഇതിൽ ൧-ാമതു പറഞ്ഞതു ഭാഷ്യാ

---

(൧) അപ്പന്റെ അനുജൻ അല്ലെങ്കിൽ ജ്യേഷ്ഠൻ.

ഭൎത്താക്കന്മാൎക്കുള്ളതും ൨-ാമത്തെതു പിതാക്കന്മാരിൽനിന്ന പു ത്രന്മാൎക്കുള്ളതും. ൩-ാമത്തെതു പുത്രന്മാരിൽനിന്ന പിതാക്കന്മാ ൎക്കുള്ളതും. ൪-ാമത്തെതു സഹോദരന്മാരിൽ നിന്നും പിതൃ സ ഹോദരന്മാരുടെ മക്കളിൽനിന്നും പിതൃ സഹോദരന്മാൎക്കുള്ള തും ആകുന്നു. ഭൎത്താവും ഭാൎയ്യയും സൃഷ്ടിയുടെ അടിസ്ഥാനമാക കൊണ്ടു ആദ്യമെ അവർ പരസ്പരവും പിന്നെ മറവുള്ളവ രും അവകാശിക്കുന്നു. പുരുഷന്മാരോടുകൂടെ (൧) സ്ത്രീകളുണ്ടാ യിരുന്നാൽ സ്ത്രീകൾക്കു പുരുഷന്മാരുടെ അവകാശത്തിൽ (൨) പാതി കൊടുക്കുന്നു. അതാതു പുത്രന്റെ പാതി പുത്രിക്കു. സ ഹോദരന്റെ പാതി സഹോദരിക്കു. പിതൃ സഹോദരന്റെ പാതി (൩) പിതൃ സഹോദരിക്കു. പിതാവിന്റെ പാതി മാതാ വിന്നു.(൪) അപ്പാപ്പന്റെപാതി(൫) അമ്മാമ്മക്കു. ഭൎത്താവിന്റെ പാതി ഭാൎയ്യക്കു. എന്നുവെച്ചാൽ ഭൎത്താവ് അവന്റെ ഭാൎയ്യയി ൽ നിന്ന അവകാശിക്കുന്നതിന്റെ പാതി. എന്നാൽ സ്ത്രീ പുരു ഷനു സഹായക്കാരി ആയിട്ടു സൃഷ്ടിക്കപ്പെട്ടവളും അവന്റെ വാരിയെല്ലുകളിൽ ഒരെല്ലും പുരുഷനു കീഴ്പ്പെട്ടവളും പറു ദീസ്സായുടെ അവകാശത്തിൽ നിന്നു അവനെ തടസ്സം ചെയ്തവ ളും ആകുന്നു.

ഗോത്രവഴി കണക്കാക്കുന്നതു സ്ത്രീകളിൽ അല്ല പുരുഷ ന്മാരിൽ അത്രെ. (൬)നസ്രായ നേൎച്ചക്കാരനായിതീരുന്ന പുരുഷ ന്റെ വീണ്ടെടുപ്പു വില ഇരുപതും-(൭)സ്ത്രീയുടെ വില പത്തും എന്ന് ദൈവജ്ഞാനവും സ്ഥിരപ്പെടുത്തിയിരിക്കുന്നു.

പുരുഷന്റെ ഭാൎയ്യ മരിക്കുമ്പോൾ പുത്രനൊ പുത്രന്മാ രൊ അവനിൽ നിന്നൊ അന്ന്യ പുരുഷനിൽ നിന്നൊ കീഴ്‌ഴാ

---

൧-അവകാശ കാരണമുള്ള സ്ത്രീകൾ.
൨-പുരുഷന്മാൎക്കു കിട്ടുന്നതിന്റെ പാതി അല്ല. പുരുഷന്മാരു ടെ അവകാശത്തിൽ പാതിയോളമുള്ള മുതൽ.
൩-പിതൃസഹോദരി- പിതാവിന്റെ സഹോദരി.
൪-അപ്പാപ്പൻ-അപ്പന്റെ അപ്പൻ.
൫-അമ്മാമ്മ-അപ്പന്റെ അമ്മ. അല്ലെങ്കിൽ അപ്പാപ്പന്റെഭാൎയ്യ.
൬-നസ്രായനേൎച്ചക്കാരൻ= പഴയനിയമത്തിൽ പറയുംപ്രകാ രംവിവാഹമില്ലാതെയും തലമുടിനീട്ടിയും വീഞ്ഞുമുതലായ്തു കു ടിക്കാതെയും ഇരിക്കുന്നവൻ. വ്രതക്കാരൻ.
൭- സ്ത്രീയുടെ= നസ്രായനേൎച്ചയുള്ള സ്ത്രീയുടെ.

ട്ടിറങ്ങുന്നിടത്തോളം പുത്രന്മാരുടെ മക്കളൊ അവൾക്കുണ്ടായിരുന്നാൽ പുത്രന്മാരിൽ ഒരുവൻെറ ഭാഗത്തിൽ നാലിലൊന്നോളം അവൻ അവകാശിക്കുന്നു. പുത്രന്മാരും പുത്രിമാരും അവൾക്കുണ്ടായിരിക്കയും പുത്രന്മാരൊഴികെ പുത്രിയൊ പുത്രിമാരൊ മാത്രമായിരിക്കയും ചെയ്താൽ പുത്രിമാരിൽ ഒന്നിൻെറ പാതിഭാഗത്തോളം അവനവകാശിക്കുന്നു. അവൾക്കു സന്തതി ഇല്ലാതെ ചാർച്ചക്കാരൊ പിതൃചാർച്ചക്കാരൊ മാതൃ ചാർച്ചക്കാരൊ ഉണ്ടായിരുന്നാൽ അവളുടെ സകല വസ്തുക്കളുടെയും പാതി ഭർത്താവു എടുക്കുകയും ശേഷിച്ച പാതി ചാർച്ചക്കാർ ഭാഗിക്കയും ചെയ്യണം. അവൾക്കു ചാർച്ചക്കാരും ഇല്ലാതെ ഇരുന്നാൽ വസ്തുക്കളെ മൂന്നായി ഭാഗിച്ച് രണ്ടുഭാഗം ഭർത്താവ് എടുക്കുകയും ഒരു ഭാഗം സഭക്കു കൊടുക്കയും ചെയ്യണം. സ്ത്രീയുടെ ഭർത്താവ് മരിക്കുമ്പോൾ ഈ അവകാശങ്ങളിൽ പാതിയോളം അവൾ അനുഭവിക്കുന്നു. എങ്ങിനെയെന്നാൽ പുത്രനൊ പുത്രന്മാരൊ അവളിൽനിന്നൊ അന്യസ്ത്രീയിൽനിന്നൊ കീഴോട്ടിറങ്ങുന്നിടത്തോളം പുത്രന്മാരുടെ മക്കളൊ അവരോടുകൂടെ പുത്രിമാരൊ ഉണ്ടായിരുന്നാൽ പുത്രന്മാരിൽ ഒരുവൻെറ ഭാഗത്തിൽ എട്ടിലൊരു ഭാഗത്തോളം അവൾക്കു എടുക്കാം. പുത്രന്മാരൊഴികെ പുത്രിയൊ പുത്രിമാരൊ അവൾക്കുണ്ടായിരുന്നാൽ അവരിലൊരുത്തിയുടെ ഭാഗത്തിൽ നാലിലൊരംശത്തോളം അവൾക്കെടുക്കാം. അവൾക്കു സന്തതിയില്ലാതെ ചാർച്ചക്കാരൊ പിതൃ ചാർച്ചക്കാരൊ മാതൃ ചാർച്ചക്കാരൊ ഉണ്ടായിരുന്നാൽ അവൻെറ സകല സമ്പത്തുകളുടെയും നാലിലൊന്നു അവൾ അവകാശിക്കുന്നു. ശേഷിച്ച മൂന്നുഭാഗം ചാർച്ചക്കാർ ഭാഗിക്കണം. അവൾക്കു ചാർച്ചക്കാരും ഇല്ലാതെയിരുന്നാൽ ഭർത്താവിൻെറവസ്തുക്കളുടെ മൂന്നിലൊന്നു അവൾ എടുക്കയും ശേഷിച്ച രണ്ടു ഭാഗം സഭക്കു കൊടുക്കയും വേണം. ഭാര്യയും ഭർത്താവും മറെറല്ലാ മുറക്കാരോടും കൂടെ അവകാശിക്കുന്നതുകൊണ്ടു അവരുടേതു തെളിയിക്കുന്നതിനായിട്ടത്രെ മററുള്ളവരെ അവരോടുകൂടെ ചേർത്തിരിക്കുന്നതു.

നിയമ നിർമ്മിതാക്കളായ കിഴക്കിന്നടുത്ത ചിലർ അവകാശത്തിൽ സ്ത്രീകളുടെ തലമുറയെ പുരുഷന്മാരുടെ തലമുറയിൽ ചേർക്കുന്നുണ്ടു. മരിച്ചുപോയ പുത്രിയുടെ മക്കളെ പുത്രന്മാരോടുകൂടെ അവർ അവകാശിപ്പിക്കുന്നു. ഇങ്ങിനെതന്നെ സഹോദരിയുടെയും പിതൃസഹോദരിയുടെയും പിതൃ സഹോദര

ന്റെ പുത്രിയുടെയും മക്കളെ സഹോദരന്മാരോടും സഹോദരിമാരോടും പിതൃ സഹോദരന്മാരോടും പിതൃ സഹോദരിമാരോടും പിന്നെ അമ്മാച്ചനെ പിതൃസഹോദരന്മാരോടും കൂടെ അവകാശിപ്പിക്കുന്നു. ഇങ്ങിനെ അവകാശത്തെ അടുത്തവരിൽനിന്നു നന്നാ അകന്നവരുടെ അടുക്കലെയ്ക്കു അവർ കടത്തുന്നു. എന്നാൽ (൧)ഞങ്ങൾ മരിച്ചുപോയ പുത്രന്മാരുടെയും സഹോദരന്മാരുടെയും പിതൃസഹോദരന്മാരുടെയും മക്കളെമാത്രം അവരുടെ പിതൃസഹോദരന്മാരോടും പിതൃസഹോദരിമാരോടും കൂടെ അവകാശത്തിൽ സമമാക്കുന്നു. അതു അന്യായമായിട്ടല്ല എന്നാലൊ ൩൧൮-ബാവാന്മാരുടെ നടപടി അനുസരിച്ച് വിശ്വാസിയായ കുസ്തന്തീനോസ് രാജാവ് സ്ഥാപിച്ച അടിസ്ഥാനത്തിന്മേൽ പിടിച്ചുകൊണ്ടു അവകാശമുറകളെ ഭൎത്താവിന്റെയും ഭാൎയ്യയുടെയും മുറെക്കു പിമ്പായിട്ടു ഞങ്ങൾ ക്രമപ്പെടുത്തുന്നു. ൧-ാമത്തെമുറയാൽ പെണ്ണിന്റെ അവകാശം തടുക്കപ്പെടുന്നതിനാൽ സഹോദരിമാരുടെ പുത്രന്മാരും പിതൃസഹോരിമാരുടെ പുത്രന്മാരും അവരുടെ പൌത്രന്മാരും അങ്ങങ്ങളോടുകൂടെ അവകാശിക്കയില്ലെന്നു ൮-ാം +കാനോനായിൽ പറഞ്ഞിരിക്കുന്നു. പിതാവിന്റെ ആൺമക്കൾ വഴിയായുള്ള വംശം ഇല്ലാതെപോയാൽ അപ്പോൾ പിതാവിന്റെ പെൺമക്കൾ വഴിയായുള്ള വംശം അവകാശത്തിലെക്കു കടക്കുന്നു. എന്നാൽ പിതാവിന്റെ പെൺമക്കൾ വഴിയായുള്ള വംശവും ഇല്ലാതെപോയാൽ അപ്പോൾ പുരുഷന്റെ തള്ളയുടെവംശം അവകാശത്തിന്നു വിളിക്കപ്പെടുകയും അധികം അടുത്തതാരെന്നു നിയമാനുസരണം തിരക്കിനോക്കീട്ടു ആയവനെ അവകാശിപ്പിക്കയും ചെയ്യുന്നു. ഈ പറഞ്ഞവയെ തെളിയിപ്പാൻ ൧-ാം കാനോനായിലും ൧൮-ാം കാനോനായിലും ൧൨൮-ാം കാനോനായിലും തക്ക സാക്ഷിയുണ്ടു.

### ൧-ാമത്തെമുറ.

---

(൧)ഞങ്ങൾ=പുസ്തകക്കാരൻ പറയുന്ന വാക്കാകുന്നു.

+ രാജാക്കന്മാരൊ സമൂഹക്കാരൊ മറെറാ ഏല്പെടുത്തിയതും സ്വീകാരയോഗ്യമുള്ളതും ആയ നിയമത്തിന്റെ ൮-ാം വകുപ്പ് എന്നൊ ൮-ാംപ്രാവശ്യം അല്ലെങ്കിൽ ൮-ാമതു ഏല്പെടുത്തിയ നിയമം എന്നൊ അൎത്ഥമാകാം.

പുത്രന്മാരും പുത്രിമാരും പുത്രന്മാരുടെ മക്കളും കീഴോട്ടു വരുന്നിടത്തോളം അവർ സ്വരുമിച്ചായിരിക്കുമ്പോൾ ഒന്നിച്ചവകാശിക്കുന്നു. പുത്രന്മാരിൽ ഒരാൾ മരിച്ചുപോകയും അവന്നു മക്കൾ ഉണ്ടായിരിക്കയും ചെയ്താൽ അവർ അവന്റെ അവകാശത്തെ അനുഭവിക്കുന്നു. എങ്ങിനെയെന്നാൽ ഭാൎയ്യയും പുത്രനും ഇരിക്കെ ഭൎത്താവു മരിച്ചുപോയാൽ ഭാൎയ്യക്കു ഒമ്പതിലൊരുഭാഗവും പുത്രനു എട്ടുഭാഗവും അവകാശം കൊടുക്കണം. പുത്രിയും ഭാൎയ്യയും ഇരിക്കെ ഭൎത്താവു മരിച്ചുപോയാൽ അഞ്ചിലൊരുഭാഗം ഭാൎയ്യക്കും നാലുഭാഗം പുത്രിക്കും കൊടുക്കണം. ഭൎത്താവും പുത്രിയും ഇരിക്കെ ഭാൎയ്യ മരിച്ചുപോയാൽ മൂന്നിലൊരുഭാഗം ഭൎത്താവിന്നും രണ്ടുഭാഗം പുത്രിക്കും കൊടുക്കണം. ഭാൎയ്യയും പുത്രനും പുത്രിയും മരിച്ചുപോയ പുത്രന്റെ മക്കളും പിതാവും മാതാവും സഹോദരന്മാരും സഹോദരിമാരും ഇരിക്കെ ഭൎത്താവു മരിച്ചുപോയാൽ ൨൧-ൽ ഒരു ഭാഗം ഭാൎയ്യക്കും എട്ടു ഭാഗം പുത്രനും നാലുഭാഗം പുത്രിക്കും എട്ടുഭാഗം മരിച്ചുപോയ പുത്രന്റെ മക്കൾക്കും കൊടുക്കണം. മരിച്ചുപോയവന്നു ഒരു പുത്രിയെ ഉള്ളു എങ്കിൽ അവൾതന്നെ ആ എട്ടുപങ്കും അവകാശിക്കുന്നു. എന്നാൽ മരിച്ചുപോയ പുത്രിയുടെ മക്കൾക്കും മാതാവിന്നും പിതാവിന്നും സഹോദരന്മാൎക്കും സഹോദരിമാൎക്കും ഒന്നുമില്ല. ഭൎത്താവും പുത്രനും പുത്രിയും മരിച്ചുപോയ പുത്രന്റെ മക്കളും മരിച്ചുപോയ പുത്രിയുടെ മക്കളും മററും ഇരിക്കെ മരിച്ചതു ഭാൎയ്യ ആയിരുന്നാൽ ൧൧-ൽ ഒരുഭാഗം ഭൎത്താവിന്നും ൪ ഭാഗം പുത്രന്നും ൨ ഭാഗം പുത്രിക്കും ൪ ഭാഗം മരിച്ചുപോയ പുത്രന്റെ മക്കൾക്കും കൊടുക്കണം. മരിച്ചുപോയ പുത്രിയുടെ മക്കൾക്കും മററും ഒന്നുമില്ല. ഭാൎയ്യയും മരിച്ചുപോയ പുത്രന്റെ മക്കളും പുത്രിയും ഇരിക്കെ ഭൎത്താവു മരിച്ചുപോയാൽ ൧൩-ൽ ഒരുഭാഗം ഭാൎയ്യക്കും എട്ടുഭാഗം മരിച്ചുപോയ പുത്രന്റെ മക്കൾക്കും ൪ ഭാഗം പുത്രിക്കും കൊടുക്കണം. ഭൎത്താവും മരിച്ചുപോയ പുത്രന്റെ മക്കളും പുത്രിയും ഇരിക്കെ ഭാൎയ്യ മരിച്ചുപോയാൽ ൭-ൽ ഒരു പങ്കു ഭൎത്താവിന്നും ൪ പങ്കു മരിച്ചുപോയ പുത്രന്റെ മക്കൾക്കും ൨ പങ്കു പുത്രിക്കും കൊടുക്കണം.

൨-ാമത്തെമുറ.

പിതാവും മാതാവും സൊരുമിച്ചിരിക്കുമ്പോൾ എല്ലാം

അവർതന്നെ അവകാശിക്കുന്നു. ഉള്ളതിൽ രണ്ടംശം പിതാവിന്നും ഒരംശം മാതാവിന്നും ആയിരിക്കും. മാതാവിനെ കൂടാതെ പിതാവുമാത്രമായാൽ അവൻതന്നെ എല്ലാം അവകാശിക്കുന്നു. (൧) മരിച്ചുപോയവന്റെ സഹോദരന്മാരും സഹോദരിമാരും ആയ അവന്റെ മക്കൾക്കു അവനോടുകൂടെ ഒന്നും ഇല്ല. പിതാവില്ലാതെ മാതാവ്മാത്രമായാൽ രാജാക്കന്മാരുടെ ൨൭-ാം കാനോനാ ഉറപ്പിക്കുന്നപ്രകാരം മുഴുവനും (൨) അവൾ അവകാശിക്കുന്നില്ല. എന്നാലൊ സഹോദരന്മാരും സഹോദരിമാരും അല്ലെങ്കിൽ സഹോദരന്മാരുടെ മക്കളും സഹോദരന്മാരുടെ പുത്രന്മാരുടെ മക്കളും അവരിൽ നിന്നു കീഴോട്ടു എത്രയെങ്കിലും ഉണ്ടായിരുന്നാൽ (൩) ആ മാതാവു സഹോദരന്മാരിൽ ഒരുവനെപോലെ അതായ്തു രണ്ടു പെണ്ണുങ്ങളെ പോലെ അവകാശിക്കുന്നു. ഇവർ ഇല്ലാതെ അപ്പന്റെ അപ്പനൊ അപ്പന്റെ അമ്മയൊ ഉണ്ടായിരുന്നാൽ ആ മാതാവ് പാതി (൪) അവകാശം കൈക്കൊള്ളുന്നു. മററവർ (൫) രണ്ടുപേരും കൂടിയൊ അവരിൽ ഒരാളൊ ശേഷിച്ച പാതിയും അനുഭവിക്കുന്നു. ഇവരും ഇല്ലാതെ പിതൃസഹോദരനൊ പിതൃ സഹോദരിയൊ ഉണ്ടായിരിക്കയും അല്ലെങ്കിൽ പിതൃ സഹോദരന്മാരുടെ മക്കളൊ പിതൃ സഹോദരന്റെ മക്കളുടെ മക്കളൊ കീഴോട്ടു എത്ര വരെ എങ്കിലും ഉണ്ടായിരിക്കയും ചെയ്താൽ ആ മാതാവ് ഉള്ളതിൽ രണ്ടു ഭാഗവും മററുള്ളവർ ഒരുഭാഗവും എടുക്കണം. ഇവരും ഇല്ലാതെ മാതാവ് മാത്രമായിരുന്നാൽ മുഴുവനും അവൾ അവകാശിക്കുന്നു. പിതൃ സഹോദരന്മാരുടെയും അവരുടെ മക്കളുടേയും മുറയ്ക്കു അപ്പുറമുള്ളവൎക്കു അവളോടുകൂടെ ഒന്നുമില്ല. അതായ്തു പിതാവിന്റെ അപ്പന്റെ അപ്പനൊ ആ തലമുറകൾക്കൊ പിതാവിന്റെ പിതൃസഹോദരന്മാരുടെ മക്കൾക്കൊ ആകുന്നു.

---

൧ സഹോദരന്മാരിലൊരാൾ മരിച്ചാൽ അവന്റെ അവകാശത്തെ വേറെ തിരിച്ചുവെച്ചു ശേഷം സഹോദരന്മാർ ഭാഗിച്ചുകൂടാ എന്ന്.

൨ അവകാശിക്കുന്നില്ല=മുതലിന്റെ ഉടമസ്ഥതപ്രാപിക്കുന്നില്ല.

൩ ആ മാതാവ്=മുൻപറഞ്ഞ മാതാവ്.

൪ ആ മാതാവ്=അപ്പന്റെ അമ്മയൊ എന്നുപറഞ്ഞവളല്ല. മുകളിൽ പറഞ്ഞ മാതാവത്രെ.

൫ മററവർ രണ്ടുപേരും=അപ്പന്റെ അപ്പനും അപ്പന്റെ അമ്മയും.

പിന്നെ എങ്ങിനെ എന്നാൽ ഭാൎയ്യയും പിതാവും മാതാവും സ
ഹോദരന്മാരും സഹോദരിമാരും ഇരിക്കെ ഭൎത്താവുമരിച്ചാൽ
ഭാൎയ്യക്ക നാലിലൊന്നും പിതാവിന്നു രണ്ടും മാതാവിന്നു ഒന്നും
കൊടുക്കണം. സഹോദരന്മാൎക്കും സഹോദരിമാൎക്കും ഒന്നും ഇല്ല.
ഭാൎയ്യയും മാതാവും സഹോദരനും രണ്ടു സഹോദരിമാരും ഇരി
ക്കെ ഭൎത്താവ് മരിച്ചാൽ ഭാൎയ്യക്കു നാലിലൊന്നും മാതാവിന്നു
ഒന്നും. സഹോദരനു ഒന്നും രണ്ടു സഹോദരിമാൎക്കു ഒന്നും കൊ
ടുക്കണം ഭൎത്താവും പിതവും മാതാവും സഹോദരന്മാരും ഇരി
ക്കെ ഭാൎയ്യ മരിച്ചാൽ ഭൎത്താവിന്നു ആറിൽ മൂന്നുഭാഗവും പി
താവിന്നു രണ്ടും മാതാവിന്നു ഒന്നും കൊടുക്കണം. സഹോദ
രന്മാൎക്കു ഒന്നും ഇല്ല. (ഭൎത്താവും മാതാവും സഹോദരന്മാരും
ഇരിക്കെ ഭാൎയ്യ മരിച്ചാൽ ഭൎത്താവിന്നു നാലിൽ രണ്ടുഭാഗവും
മാതാവിന്നു ഒന്നും സഹോദരന്മാൎക്കു ഒന്നും കൊടുക്കണം. ഭ
ൎത്താവും മാതാവും അപ്പാപ്പനും അമ്മാമ്മയും ഇരിക്കെ ഭാൎയ്യ മരി
ച്ചാൽ ഭൎത്താവിന്നു പന്ത്രണ്ടിൽ ആറുഭാഗവും മാതാവിന്നു മൂ
ന്നു ഭാഗവും അപ്പാപ്പന്നു രണ്ടും അമ്മാമ്മക്കു ഒന്നും കൊടുക്കണം.
ഭാൎയ്യയും മാതാവും അപ്പാപ്പനും അമ്മാമ്മയും ഇരിക്കെ ഭൎത്താവ് മ
രിച്ചാൽ ഭാൎയ്യക്കു എട്ടിൽ രണ്ടുഭാഗവും മാതാവിന്നു മൂന്നും അ
പ്പാപ്പന്നു രണ്ടും അമ്മാമ്മക്കു ഒന്നും കൊടുക്കണം. ഭാൎയ്യയും മാതാ
വും പിതൃ സഹോദരനും രണ്ടു പിതൃ സഹോദരിമാരും ഇരി
ക്കെ ഭൎത്താവ് മരിച്ചാൽ ഭാൎയ്യക്കു എട്ടിൽ രണ്ടുഭാഗവും മാതാ
വിന്നു നാലും പിതൃസഹോദരന്നു ഒന്നും പിതൃ സഹോദരിമാ
ൎക്കു ഒന്നും കൊടുക്കണം.)

മൂന്നാമത്തെ മുറ.

സഹോദരന്മാരും സഹോദരിമാരും സഹോദരന്മാരു
ടെ മക്കളും കീഴ്പാട്ടിറങ്ങുന്നിടത്തോളം ഒന്നിച്ചായിരിക്കുമ്പോ
ൾ ഒന്നിച്ചവകാശിക്കുന്നു. ഒരു സഹോദരൻ മാത്രമായിരുന്നാ
ലും അല്ലെങ്കിൽ *മാതാവിൽ നിന്നുള്ള ഒരു സഹോദരി മാത്ര

---

* മാതാവിൽ നിന്നുള്ള സഹോദരി=അമ്മയുടെ ൨-ാം വിവാഹ
ത്തിൽ ജനിച്ച പുത്രി. മാതാവ് ആരുടെ ഭാൎയ്യ ആയിരിക്കുന്നകാ
ലത്തു ഈ വാക്കു പറഞ്ഞുവൊ അപ്പഴത്തെ ഭൎത്താവിന്നു സംബ
ന്ധമില്ലാത്ത മകൾ. പിതാവിന്റെ പുത്രനെന്നൊ പിതാവി
ന്റെ പുത്രിയെന്നൊ പറഞ്ഞാലും പിതാവിന്റെ അപ്പഴത്തെ
ഭാൎയ്യക്കു സംബന്ധമില്ലാത്തതായി പിതാവിന്റെ ആദ്യ വിവാഹ
ത്തിലുള്ള പുത്രൻ എന്നൊ പുത്രിയെന്നൊ അൎത്ഥം.

മായിരുന്നാലും മരിച്ചുപോയവൾക്കു ഭൎത്താവ് ഉണ്ടായിട്ടൊ മരിച്ചവന്ന് ഭാൎയ്യ ഉണ്ടായിട്ടൊ ആ ഭൎത്താവൊ ഭാൎയ്യയൊ അവകാശിക്കുന്നതിന്റെ പാതി ആ സഹോദരി അവകാശിക്കുന്നു. സഹോദരന്മാരിൽ ഒരുവൻ മരിച്ചിട്ടു അവന്നു മക്കളൊ മക്കളുടെ മക്കളൊ ഉണ്ടായിരുന്നാൽ അവർ അവന്റെ അവകാശത്തെ അനുഭവിക്കുന്നു. ഒരു മകളെ ഉള്ളു എങ്കിൽ അവളുടെ പിതൃസഹോദരന്മാരോടും പിതൃസഹോദരിമാരോടും കൂടെ അവളുടെ പിതാവിന്റെ അവകാശത്തെ അവൾ അവകാശിക്കുന്നു. മരിച്ച സഹോദരിയുടെ മക്കൾ ഈ മുറയിൽ ഒന്നും അവകാശിക്കുന്നില്ല. പിതാവിൽനിന്നുള്ള സഹോദരനും സഹോദരിയും മാത്രം പിതാവിൽ നിന്നും മാതാവിൽ നിന്നും ഉള്ള സഹോദരനേയും സഹോദരിയേയും പോലെ അവകാശിക്കുന്നു. മാതാവിൽനിന്നുള്ള സഹോദരൻ പിതാവിൽനിന്നുള്ള സഹോദരിയെപോലെ അവകാശിക്കുന്നു. മാതാവിൽനിന്നുള്ള സഹോദരി പിതാവിൽ നിന്നുള്ള സഹോദരിയുടെ പാതി അവകാശത്തോളം അനുഭവിക്കും. എങ്ങിനെ എന്നാൽ ഭാൎയ്യയും പിതാവിൽ നിന്നും മാതാവിൽനിന്നും ഉള്ള സഹോദരനും സഹോദരിയും പിതാവിൽനിന്നു മാത്രമുള്ള സഹോദരനും സഹോദരിയും മാതാവിൽനിന്നു മാത്രമുള്ള സഹോദരനും സഹോദരിയും പിതാവിൽ നിന്നുള്ളവനായി മരിച്ച സഹോദരന്റെ മക്കളും മാതാവിൽ നിന്നുള്ളവനായി മരിച്ച സഹോദരന്റെ മക്കളും പിതാവിൽ നിന്നുള്ളവളായി മരിച്ചസഹോദരിയുടെ മക്കളും ഇരിക്കെ ഭൎത്താവ് മരിച്ചുപോയാൽ ഉള്ള സമ്പാദ്യങ്ങളെ എല്ലാം ഇരുപത്തെട്ടായി ഭാഗിച്ചിട്ടു ഭാൎയ്യക്കു നാലൊന്നായ ഏഴുഭാഗവും പിതാവിൽനിന്നും മാതാവിൽനിന്നും ഉള്ള സഹോദരനും സഹോദരിക്കും ആറു ഭാഗവും പിതാവിൽനിന്നു മാത്രമുള്ള സഹോദരനും സഹോദരിക്കും ആറു ഭാഗവും മാതാവിൽനിന്നു മാത്രമുള്ള സഹോദരനും സഹോദരിക്കും മൂന്നും പിതാവിൽനിന്നുള്ളവനായി മരിച്ച സഹോദരന്റെ മക്കൾക്ക് നാലും മാതാവിൽനിന്നുള്ള സഹോദരന്റെ മക്കൾക്ക് രണ്ടും പിതാവിൽനിന്നുള്ള സഹോദരിയുടെ മക്കൾക്ക് നാലും മാതാവിൽനിന്നുള്ള സഹോദരിയുടെ മക്കൾക്ക് രണ്ടും കൊടുക്കണം. പിതാവിൽ നിന്നുള്ളവളായി മരിച്ച സഹോദരിയുടെ മക്കൾക്ക് ഒന്നും ഇല്ല. ഭാൎയ്യയും സഹോദരനും ഇരിക്കെ ഭൎത്താവ് മരിച്ചാൽ ഭാൎയ്യക്കു നാലിലൊന്നും സഹോ

ദരന്ന മൂന്നം കൊടുക്കണം. ഭാൎയ്യയും സഹോദരിയും ഇരിക്കെ
ഭൎത്താവ് മരിച്ചാൽ ഭാൎയ്യക്ക നാലിലൊന്നം സഹോദരി മാതാ
വിൽനിന്നുള്ളവളായിരുന്നാലും അവൾക്ക മൂന്നം കൊടുക്കണം.
ഭൎത്താവും സഹോദരനും ഇരിക്കെ ഭാൎയ്യ മരിച്ചുപോയാൽ ഭൎത്താ
വിന്ന പാതിയും സഹോദരന്ന പാതിയും ഭൎത്താവും മാതാവി
ൽനിന്നുള്ള ഒരു സഹോദരി മാത്രവും ഇരിക്കെ ഭാൎയ്യമരിച്ചാ
ൽ ഭൎത്താവിന്ന പാതിയും ആ സഹോദരിക്ക പാതിയും.

## വ്യാഖ്യാനം.

ഭാൎയ്യ നാലിലൊന്ന അവകാശിക്കുന്നിടത്തെല്ലാം ശേ
ഷിച്ച മൂന്ന പങ്ക്കൊണ്ടു ശേഷം അവകാശികൾക്ക് ഒന്നിച്ചു
ഭാഗിക്കുന്നു. ഭൎത്താവ് പാതി അവകാശിക്കുന്നിടത്തെല്ലാം ശേ
ഷിച്ച പാതികൊണ്ടു ശേഷം അവകാശികൾക്ക് ഒന്നിച്ചു ഭാ
ഗിക്കുന്നു. ഇങ്ങിനെ അവകാശം ഭാഗിക്കുന്നതിന്ന ഞങ്ങൾക്ക
മാൎഗം കിട്ടുന്നു.

## ൭-ാമത്തെ മുറ.

അപ്പാപ്പനും അമ്മാമ്മയും മക്കളൊ പിതൃക്കളൊ സഹോ
ദരസഹോദരിമാരൊ അവരുടെ ആണ്മക്കളൊ ഇല്ലാതെ ഇ
രിക്കുമ്പോൾ അവകാശമൊക്കയും (൧)അവർ അനുഭവിക്കുന്നു. ഭ
ൎത്താവ് ഉണ്ടെങ്കിൽ അവന്റെ പാതിയും ഭാൎയ്യയുണ്ടെങ്കിൽ അ
വളുടെ നാലിലൊന്നം നീക്കീട്ടുള്ളതിനെ മൂന്നായി ഭാഗിച്ചുര
ണ്ടുഭാഗം അപ്പാപ്പനും ഒരുഭാഗം അമ്മാമ്മക്കും കൊടുക്കണം. അ
പ്പാപ്പൻ തനിച്ചെ ഉള്ളു എങ്കിൽ അവൻ എല്ലാം അവകാശിക്കു
ന്നു. അമ്മാമ്മ മാത്രമെ ഉള്ളു എങ്കിൽ എല്ലാം അവൾക്ക പാടി
ല്ല. എന്നാലൊ മരിച്ചവന്റെ പിതൃസഹോദരന്മാരോടും പി
തൃസഹോദരിമാരോടും പിതൃസഹോദരന്മാരുടെ മക്കളോടുംകൂ
ടെ ആണങ്ങളിലൊന്നിനെപോലെ അവൾ അവകാശിക്കുന്നു.
അപ്പന്റെ അപ്പാപ്പനോടും അപ്പന്റെ അമ്മാമ്മയോടും * കൂടെ
ആയിരുന്നാൽ അവൾക്ക പാതിയും അവക്ക പാതിയും കൊടു

---

൧ അവർ=അപ്പാപ്പനും അമ്മാമ്മയും.

* കൂടെ ആയിരുന്നാൽ= അവരോടുകൂടെ ഭാഗിക്കുന്നതായിരു
ന്നാൽ.

ക്കണം. പിതൃസഹോദരന്മാരോടും പിതൃസഹോദരിമാരോടും പിതൃസഹോദരന്മാരുടെ മക്കളോടുംകൂടെ ആയിരുന്നാൽ രണ്ടു ഭാഗം അവൾക്കും ഒരുഭാഗം അവക്കും കൊടുക്കണം. ഈ പറഞ്ഞവരിൽ, ആരും ഇല്ലാതെ അവൾ തനിച്ചെ ഉള്ളു എങ്കിൽ എല്ലാം അവൾക്കുതന്നെ ഇരിക്കും. ഈ മുറക്കാരുടെ ഭാഗവിവരം കാണിപ്പാൻ രണ്ടാംമുറയിലെ വിവരങ്ങൾ മതിയായിരിക്കും.

൩_ാമത്തെമുറ.

പിതൃ സഹോദരന്മാരും പിതൃസഹോദരിമാരും പിതൃ സഹോദരന്മാരുടെ മക്കളും പിതൃ സഹോദരന്മാരുടെ മക്കളുടെ മക്കളും കീഴോട്ടു വരുന്നിടത്തോളം ഒന്നിച്ചിരിക്കുമ്പോൾ ഒന്നിച്ച് അവകാശിക്കുന്നു. പിതൃസഹോദരന്മാരിലൊരാൾ മരിച്ചുപോയാൽ അവന്റെ മക്കൾ അവന്റെ അവകാശത്തെ അനുഭവിക്കണം. ഒരുമകളെ ഉള്ളു എങ്കിലും അവളുടെ പിതൃസഹോദരന്മാരോടും പിതൃസഹോദരിമാരോടും അവളുടെ പിതൃസഹോദരന്മാരുടെ മക്കളോടും കൂടെ അവളുടെ പിതാവിന്റെ അവകാശം മുഴുവനും അവൾ അവകാശിക്കുന്നു. പിതൃസഹോദരിയുടെ മക്കൾ ഈമുറയിൽ ഒന്നും അവകാശിക്കുന്നില്ല. പിതാവിൽനിന്നുമാത്രമുള്ള പിതൃസഹോദരനും പിതൃസഹോദരിയും പിതാവിൽനിന്നും മാതാവിൽ നിന്നും ഉള്ള പിതൃസഹോദരനേയും പിതൃസഹോദരിയേയും പോലെ അവകാശിക്കുന്നു. മാതാവിൽനിന്നുള്ള പിതൃസഹോദരൻ പിതാവിൽ നിന്നുള്ള പിതൃസഹോദരിയെപോലയും മാതാവിൽ നിന്നുള്ള പിതൃസഹോദരി പിതാവിൽ നിന്നുള്ള പിതൃസഹോദരിയുടെ പാതി അവകാശത്തോളവും അനുഭവിക്കുന്നു. ഭർത്താവ് മരിച്ചുപോയെങ്കിൽ ഭാര്യയുടെനാലിലൊന്നും ഭാര്യ മരിച്ചുപോയെങ്കിൽ ഭർത്താവിന്റെ പാതിയും നീക്കീട്ടു ഭാഗിക്കണം. ഈ മുറക്കാരുടെ ഭാഗ വിവരണത്തെ കാണിപ്പാൻ മൂന്നാം മുറയുടെ വിവരണങ്ങൾ മതിയായിരിക്കും.

൪_ാമത്തെമുറ.

പിതാവിന്റെ അപ്പാപ്പനും അമ്മാമ്മയും സ്വന്ത അപ്പാ

പ്പനും അമ്മാമ്മയ്ക്കും എന്നപോലെ അവകാശം കൊടുക്കണം.

൧൨ാമത്തെമുറ.

പിതാവിൻെറ പിതൃസഹോദരന്മാരും പിതൃസഹോദരിമാരും അവൻെറ പിതൃസഹോദരന്മാരുടെ മക്കളും അവൻെറ പിതൃസഹോദരന്മാരുടെ മക്കളുടെ മക്കളും കീഴോട്ടു വരുന്നിടത്തോളം അവർ പിതൃസഹോദരന്മാരെപോലെയും പിതൃസഹോദരിമാരെ പോലെയും അവകാശിക്കുന്നു. ഇവിടെ (ഫ) സ്വന്ത വംശം തീരുന്നു.
പിന്നെ പുത്രിമാരുടെ മക്കളും പുത്രൻെറ പുത്രിമാരുടെ മക്കളും ആയി എട്ടാംമുറക്കാരായി ഒന്നിച്ചവകാശിക്കുന്ന (ഖ) ദത്തുവംശംആരംഭിക്കുന്നു. ഒമ്പതാംമുറക്കാർ ഒന്നിച്ചവകാശിക്കുന്നവരായ സഹോദരിമാരുടെ മക്കളും സഹോദരന്മാരുടെ പുത്രിമാരുടെ മക്കളും ആകുന്നു. പത്താംമുറക്കാർ ഒന്നിച്ചവകാശിക്കുന്നവരായ പിതൃസഹോദരിമാരുടെ മക്കളും പിതൃസഹോദരന്മാരുടെ പുത്രിമാരുടെ മക്കളും ആകുന്നു. ഇവിടെ പിതാവിൽനിന്നുളളവരായ പെൺവംശം അവസാനിക്കുന്നു. പിന്നെ പതിനൊന്നാം മുറക്കാരായ മാതൃ വംശം പ്രവേശിക്കുന്നു. ആയവർ മാതൃവഴിയായുളള അപ്പാപ്പനും അമ്മാമ്മയും ആകുന്നു. അതായ്തു അമ്മയുടെ അപ്പനും അമ്മയുടെ അമ്മയും. പന്ത്രണ്ടാം മുറക്കാർ മരിച്ചവൻെറ അമ്മയുടെ സഹോദരന്മാരും സഹോദരിമാരും അവളുടെ സഹോദരന്മാരുടെ മക്കളും ആകുന്നു. പതിമൂന്നാം മുറക്കാർ അമ്മയുടെ അപ്പാപ്പനും അമ്മയുടെ അമ്മാമ്മയും ആകുന്നു. അതായ്തു അവളുടെ അപ്പൻെറ അപ്പനും അപ്പൻെറ അമ്മയും ആണു. പതിന്നാലാം മുറക്കാർ അമ്മയുടെ പിതൃസഹോദരന്മാരും പിതൃസഹോദരിമാരും പിതൃസഹോദരന്മാരുടെ മക്കളും ആകുന്നു, ഇവിടെ അവകാശത്തിനു യോഗ്യമുളള വംശം അവസാനിക്കുന്നു. ഈ മുറകൾ കഴിഞ്ഞിട്ടുളളവരായ അമ്മയുടെ(ന) അമ്മയുടെ അപ്പനും അമ്മയുടെ അമ്മയു

---

(ഫ)സ്വന്തവംശം= അതായ്തു ആൺവഴിയായുളള വംശം.
(ഖ)പെൺവഴിയായുളളതു.
(ന) "അമ്മയുടെ അമ്മയുടെ" എന്നതു ഏരട്ടിപടിയായി പിഴച്ചിട്ടതെന്നു വിചാരിക്കരുതു.

ടെ അമ്മയും അവകാശത്തിനു യോഗ്യമുള്ളവരല്ല.(൧)ആ അവകാശം സഭക്കു ചേരേണ്ടതാകുന്നു. എന്നാൽ മരിച്ചുപോയവൻ(൨)സ്വാതന്ത്ര്യപ്പെട്ട ഒരുദാസനായിരുന്നാൽ അവനെ സ്വാതന്ത്ര്യപ്പെടുത്തിയവനൊ(൩) അവന്റെ അവകാശികളൊ അവകാശത്തെ അനുഭവിക്കുന്നു.

ഈ മുറകളിൽ ഓരോന്നിൽ ആണായിട്ടൊ പെണ്ണായിട്ടൊ ഒരാൾ മാത്രമായിരുന്നാൽ അവൻ എല്ലാം അനുഭവിക്കുന്നു. ഭാൎയ്യയേയും ഭൎത്താവിനേയും ഒഴിച്ച് ഈ മുറകൾ കഴിഞ്ഞിട്ടുള്ളവരെ അവകാശത്തിൽ നിന്നു അശേഷം വിരോധിക്കുന്നു. ഓരോ മുറക്കാർ അവരവൎക്കു വന്നുകൂടിയ മുറയിൽചേരുകയല്ലാതെ അവകാശം മുഴുവനും ഒരുഭാഗക്കാർ അനുഭവിക്ക എന്നുള്ളതു ഒരിക്കലും നീതിയല്ല. മാതാവും മുൻപറഞ്ഞതുപോലെ സഹോദരന്മാരുടെയും അപ്പാപ്പന്മാരുടെയും പിതൃസഹോദരന്മാരുടെയും മൂന്നുമുറകഴിഞ്ഞിട്ടല്ലാതെ അവകാശം മുഴുവനും തനിച്ചു അവകാശിച്ചുകൂടാ. ആയതുകൊണ്ടു ഏകപുത്രൻ മാത്രമായിരിക്കുമ്പോൾ അവന്റെ പിതാവിന്റെയും മാതാവിന്റെയും അവകാശമെല്ലാം അവൻ അവകാശിക്കുന്നതുപോലെ ഏക പുത്രിയും അവകാശിക്കുന്നു. അങ്ങിനെ തന്നെ സഹോദരിയും. അവൾ മാതാവിൽ നിന്നുള്ളവളായാലും വിരോധമില്ല. അങ്ങിനെതന്നെ പിതൃസഹോദരിയും അങ്ങിനെതന്നെ പിതൃ സഹോദരന്റെ പുത്രിയും അവന്റെ പുത്രന്റെ പുത്രിയും മററും അവകാശിക്കുന്നു.

## ൨-ാം വാക്യം.

### അവകാശത്തെ തടുക്കുന്ന ആറുകാരണങ്ങൾ.

---

(൧) വേറെ ആരും ഇല്ലാഞ്ഞിട്ട് ഇവർ എടുക്കേണ്ടിവരുന്ന കാലത്തു അത് അവൎക്കു കൊടുക്കുവാൻ പാടില്ല. സഭക്കുചേരേണ്ടതു എന്നത്രെ.

(൨) സ്വാതന്ത്ര്യപ്പെട്ട— അടിമയൊഴിഞ്ഞു.

(൩) "അപ്പന്റെ" എന്നതു സ്വാതന്ത്ര്യപ്പെടുത്തിയവന്റെയൊ സ്വാതന്ത്ര്യപ്പെട്ടവന്റെയൊ എന്ന് തെളിയുന്നില്ല. തെളിയിപ്പാൻ മാർഗവും കാണുന്നില്ല. എങ്കിലും സ്വാതന്ത്ര്യപ്പെട്ടവന്റെ അവകാശികൾ എന്നു എന്റെ അഭിപ്രായം.

൧-മതഭേദം-ക്രിസ്ത്യാനി ക്രിസ്ത്യാനി അല്ലാത്തവനിൽനിന്നു അവകാശിക്കുന്നില്ല. (൧)നേരെ മറിച്ചും ഇല്ല. പിതാവൊ പുത്രനൊ ഒരുവൻ സത്യവിശ്വാസിയും മററവൻ ഇടത്തുട്ടുകാരനും ആയിരുന്നാൽ അന്യോന്യം അവകാശിക്കാം. എന്തെന്നാൽ അവർ ക്രിസ്തു എന്ന നാമത്തിൽ വ്യത്യാസമില്ലാത്തവരാകുന്നു. യഹൂദരും ശമറിയാക്കാരും സപ്രേന്മാരും പറിശന്മാരും സാദൂക്യരും പരസ്പരം അവകാശിക്കാം. ക്രിസ്തുവിൽ വിശ്വസിച്ച അസ്ഥിതിയിൽ വിശ്വാസികളായ പുത്രന്മാരെജനിപ്പിച്ചിട്ടു പിന്നീടു വിശ്വാസത്തെ ഉപേക്ഷിച്ചാൽ അവൻെറ വിശ്വാസികളായ മക്കൾ (൨)അവന്നവകാശികൾ അല്ല. അവിശ്വാസികളായ അവൻെറ സംബന്ധക്കാരും അവന്നു അവകാശികൾ അല്ല. (൩) അവൻെറതു സഭക്കു ചേരേണ്ടതാകുന്നു.

൨-അടിമ- അടിയാൻെറ മകൻ അവൻെറ ചാച്ച്ക്കാർ മരിക്കുമ്പോൾ അവരിൽ നിന്നു അവകാശിക്കുന്നില്ല. ചാച്ച്ക്കാർ (൪) അവനിൽനിന്നും അവകാശിക്കുന്നില്ല. അവൻ മരിച്ചാൽ അവൻെറ യജമാനൻ അവൻെറതു അവകാശിക്കുന്നു. "ചാച്ച്ക്കരോൽനിന്നു അടിയാന്നുകിട്ടുന്നവിതത്തെ യജമാനൻ എടുക്കാം എന്നും യജമാനൻ ആ വസ്തുവിൽ അധികാരപ്പെട്ടിരിക്കാമെന്നും" ചിലർ പറയുന്നതു ശരിയല്ല. (൫)പാതി സ്വാതന്ത്ര്യം ലഭിച്ചിരിക്കുന്ന അടിയാൻ കൂടെയും അവൻെറ ചാച്ച്ക്കാരിൽനിന്നു ഒന്നും അവകാശിക്കുന്നില്ല. അവൻ മരിച്ചാൽ അവൻെറ വസ്തുക്കളിൽ പാതി ചാച്ച്ക്കാരും പാതി യജമാനനും അവകാശിക്കുന്നു.

൩-കുലപാതകം- കുലപാതകം ചെയ്തവൻ കൊല്ലപ്പെട്ടവൻെറ മുതലിന്നു അവകാശിയല്ല. ഒരുവൻ ഒരു കിണ

---

(൧)ക്രിസ്ത്യാനി അല്ലാത്തവൻ ക്രിസ്ത്യാനിയിൽനിന്നു.
(൨)അവൻെറ സ്വന്ത പങ്കിന്നു.
(൩)അവന്നു കൊടുക്കേണ്ട പങ്കു.
(൪)അവനിൽനിന്നും അതായ്തു. അവൻ മരിക്കുമ്പോൾ അവനിൽനിന്നു
(൫)മുഴുന്ന അടിമകൾ അല്ലാതെ ഒരു വകക്കാർ ഉണ്ടു്. ആയവർ ഒരു കാലഅളവിൽ മുഴുന്ന അടിമയിൽനിന്നു വിടുതൽപ്പെട്ട പാതി അടിമകളാണു്.

ു കുഴിച്ചുയും ആയവന്റെ പിതാവു അതിൽ വീണു മരിക്കയും ചെയ്തു പ്രകാരം മനസ്സറിയാതെ കൊന്നതായാലും (൧) അവന്റെ പിതാവിന്നു അവൻ അവകാശിയല്ല. ഒരുവൻ തന്റെ സ്വന്ത കയ്യാൽ അല്ല (൨) കവച്ചക്കാരനെക്കൊണ്ടൊ ഭ്രാന്തനെക്കൊണ്ടൊ ചെറിയ കുട്ടിയെക്കൊണ്ടൊ ദുഷ്ടമൃഗത്തെ കൊണ്ടൊ തന്റെ വംശക്കാരനെ കൊന്നാൽ അങ്ങിനെയുള്ളവനും കൊല്ലപ്പെട്ടവന്റെ മുതൽ അവകാശിക്കുന്നില്ല. എന്നാൽ ഉദ്യോഗസ്ഥൻ തന്റെ പിതാവിനെയൊ സഹോദരനെയൊ പുത്രനെയൊ മരണത്തിന്നു വിധിച്ചുകൊന്നാൽ അവനവകാശമില്ലെന്നു വരുവാൻ പാടില്ല. എന്തെന്നാൽ അവനല്ലൊ നിയമമത്രെ നീതിപ്രകാരം കൊന്നത്തു. കൊലപാതകം ചെയ്വാനായിബലത്താൽ ആരെ എങ്കിലും കൊണ്ടുപോയാൽ പോകുന്നവന്റെ മനസ്സുകൂടാതെ ആണെങ്കിലും അവനും പാപത്തിൽ സംബന്ധി ആകകൊണ്ടു കൊല്ലപ്പെട്ടവന്റെ മുതലിന്നു അവകാശിയായിരിപ്പാൻ പാടില്ല.

൪- മരണ സമയം അറിയാതിരിക്കുക. ദൃഷ്ടാന്തം. ഭർത്താവൊ ഭാര്യയൊ പുത്രനും തള്ളയും കൂടിയൊ വല്ലതും ഇടിഞ്ഞു വീണിട്ടൊ അഗ്നിയിലൊ വെള്ളത്തിലൊ വഴിയിലൊ വച്ചു ഒന്നിച്ചൊ * പ്രത്യേക സമയങ്ങളിലൊ മരിക്കയും മുമ്പു മരിച്ചതു ആരെന്നു അറിയാതിരിക്കുകയും ചെയ്യുന്നതാകുന്നു. ആയവർ അന്യോന്യം അവകാശിക്കാതെ അവരവരുടെ പ്രത്യേകാംശത്തെ മാത്രം അനുഭവിക്കും.

൫- വേശ്യാദോഷം. വേശ്യാദോഷ സന്തതി ത

---

(൧) അവകാശിയല്ലെന്നു പറഞ്ഞതു അപകടം വരാതെ സൂക്ഷിക്കേണ്ടതു അവന്റെ ചുമതലയായിരുന്നതുകൊണ്ടത്രെ. അവന്റെ പിതാവിന്റെ മുതൽ എന്നു പറഞ്ഞതു പിതാവിന്നു ഇരിക്കുന്നതായ സ്വന്ത അംശം ആകുന്നു.

(൨) കവച്ചക്കാരനെയൊ ഭ്രാന്തനെയൊ വാശിപ്പെടുത്തീട്ടൊ മറ്റൊ. കുട്ടിയെ വാശിപ്പെടുത്തീട്ടൊ. കൌശലത്താലൊ മറ്റൊ. ദുഷ്ടമൃഗത്തെ അതായതു കൊല്ലുന്ന ജന്തുവിനെ നേരെ വിടുകയൊ അതിന്റെ മുമ്പിൽ ഇവനെ ആക്കുകയൊ ചെയ്തിട്ടു.

* ഒരുത്തന്റെ ശേഷം ഒരുത്തൻ

ന്റെ (൧) പിതാവിനെയും പിതാവു അവനെയും അവകാശിക്കുന്നില്ലാ. എന്നാൽ അവൻ മാതാവിനെയും മാതാവു അവനെയും അവകാശിക്കുന്നതാണ. ഭാൎയ്യയുടെ മേൽ വേശ്യാദോഷകുററം ചുമത്തുന്നവനും അവന്റെ സന്തതിയും തമ്മിൽ അവകാശികൾ അല്ല. സന്തതി അവനിൽ നിന്നും കൂടെ ഉള്ളതായിരുന്നാലും പാടില്ല വേശ്യാദോഷത്തിൽ നിന്നുള്ള സഹോദരന്മാർ (൨) ഇരട്ടകൾ ആയിരുന്നാൽ മാതാവിൽ നിന്നുള്ള സഹോദരന്മാരെപോലെ അന്യോന്യം അവകാശിക്കും.

൩– സംശയം നാലുവിധമുണ്ടു. ൧— ഒരുവൻ കാണാതെ പോകയും അടിമപ്പെട്ടു പോകയും ചെയ്തിട്ടു അവന്റെ വൎത്തമാനം ഒന്നും ഇല്ലാതെയും ജീവനോടിരിക്കുന്നുവൊ എന്നു അറിവില്ലാതെയും ഇരിക്കുന്നതു. സാക്ഷികൾ മൂലം അവന്റെ മരണം സ്ഥിരപ്പെടുന്നതുവരെയൊ ആ തലമുറയിൽ ഒരാൾ ജീവിക്കുന്നിടത്തോളമുള്ള കാല സംഖ്യ കഴിയുന്നതു വരെയൊ അങ്ങിനെയുള്ളവന്റെ (൩) മുതൽ ഒന്നും ഒരുവനും അവകാശിക്കുന്നില്ല. കാണാതെ പോയ (൪) നാൾ മുതൽ കണക്കാക്കുവാൻ പാടില്ല. മരണം തീൎച്ചപ്പെടുന്ന കാലത്തു ജീവിച്ചിരിക്കുന്നവരായ അവന്റെ സംബന്ധികൾ അവകാശികൾ ആകുന്നു. കാണാതെ പോയ കാലത്തു ജീവിച്ചിരുന്നവരല്ല. കാണാതെ പോയവനുള്ള അവകാശത്തെ സൂക്ഷിച്ചു വെക്കയും അതെകുറിച്ചു വിവരപ്പെടുമ്പോൾ കൊടുക്കയും ചെയ്യണം. മരിച്ചു പോയെന്നു അറിവു കിട്ടിയാൽ മരിച്ചവന്റെ അവകാശികൾക്കു കൊടുക്കണം. (൫) ആരു മുമ്പു

---

(൧) തന്റെ പിതാവിനെ. അതായതു അവന്റെ മാതാവിന്റെ ഭൎത്താവു വേശ്യാദോഷം ചെയ്തവനല്ല.

(൨) എരട്ടപെററവർ. ഏശാവ യക്കോബ എന്നവരെപോലെ

(൩) അവന്റെ സ്വന്ത അംശം

(൪) മരിച്ചാൽ അവൻ കാണാതെ പോയ നാൾ മരണത്തിന്റെ ദിവസമെന്നു വിചാരിപ്പാൻ പാടില്ല.

(൫) രണ്ടു പേരുണ്ടായിരുന്നവരിൽ ആരു. അല്ലെങ്കിൽ വീട്ടിലുള്ളവരിലൊരുത്തൻ മരിക്കയും കാണാതെ പോയവൻ മരിക്കയും ചെയ്തിട്ടു അവരിൽ മുമ്പു മരിച്ചതാര എന്നു നിശ്ചയമില്ലായ്കയാൽ ഇന്നാരു ആദ്യം മരിച്ചു എന്നു ഊഹി

മരിച്ചു എന്നു വിവരമില്ലായ്കയാൽ അവന്റെ സമാവകാശികൾക്കു ഭാഗിക്കപ്പെട്ടുവാൻ പാടില്ല.

൨. സംബന്ധവഴി വിവരമില്ലായ്മ. ഒരുവൻ പുത്രനൊ സഹോദരന്റെ പുത്രനൊ പിതൃസഹോദരന്റെ പുത്രനൊ എന്നു വിവരമില്ലാതെ വന്നാൽ എല്ലാവൎക്കും ശരിയായിട്ടു അവകാശം കൊടുക്കണം.

൩– ഗൎഭ സംബന്ധമായ സംശയം. ഒരു ചാൎച്ചക്കാരന്റെ മരണ സമയത്തു ഗൎഭത്തിൽ ഉരുവായിരിക്കുന്ന പ്രജ ജീവനോടെ ജനിച്ചിട്ടു അതു നിലവിളിക്കയൊ കണ്ണുതുറന്നു മുല കുടിക്കയൊ ചെയ്തതിന്റെ ശേഷം ഉടനെ (൧) ചത്തുപോയെന്നിരുന്നാലും അതിനും അവകാശത്തിനു സംഗതി ഉള്ളതാണു. ഭൎത്താവു മരിക്കുമ്പോൾ ഭാൎയ്യക്കു ഗൎഭമുണ്ടെന്നു അവൾ പറകയും വിശ്വാസമുള്ള വയിറ്റാട്ടികൾ പരിശോധിച്ചിട്ടു ശരിയായി വരികയും ചെയ്താൽ അവളുടെ ഭൎത്താവിന്റെ സമ്പത്തു ആ പ്രജയുടെ പേൎക്കും സൂക്ഷിക്കപ്പെടണം. അവളുടെ ഭൎത്താവിന്നു മക്കളുണ്ടെങ്കിൽ ഗൎഭത്തിലെ പ്രജ ആണൊ പെണ്ണൊ എന്നറിയുന്നതുവരെ ഭാഗം ചെയ്യരുതു. ഭാഗിച്ചേതീരു (൨) എന്നു വന്നുപോയാൽ പ്രജയെ ആണെന്നു ഊഹിച്ചുകൊണ്ടു ഭാഗിക്കാം. പെണ്ണാണെങ്കിൽ അവൾക്കു ചെല്ലുവാനുള്ളതു പിന്നീടു തികച്ചു കൊടുക്കണം. അങ്ങിനെ തന്നെ ഭാൎയ്യയുടെ അംശവും കൊടുക്കണം.

൪– നപുംസകം. (൩) നപുംസകന്നു വേദപുസ്തകത്തിൽ ഓൎമ്മയില്ലാത്തതു കൊണ്ടു അവന്നു അവകാശമില്ലെന്നു ചിലർ പറയുന്നു. ഒരാണിന്റെയും ഒരു പെണ്ണിന്റെയും അയ

---

ച്ചുകൊണ്ടു മരിച്ചവന്റെ മുതലിന്നു ഇരിക്കുന്ന സമാവകാശിക്കൊ പിന്നീടു മരിച്ചു എന്നു ഊഹിക്കുന്ന സമാവകാശിയുടെ സന്തതിക്കൊ ചേൎത്തിട്ടു അതിന്റെ അംശം കൊടുത്താൽ പോരാ എന്നു.

(൧) ചത്തപ്പോൾ അവകാശവും ചത്തുപോയി എങ്കിലും മനുഷ്യ രൂപത്തിൽ ഭൂമിയിൽ ജനിക്കപ്പെട്ടാൽ അവകാശിയായിപ്പോയി എന്നൎത്ഥം.

(൨) വല്ല സംഗതിവശാലും.

(൩) നപുംസകനെന്നൊരു വാക്കു വേദപുസ്തകത്തിലെങ്ങും പറഞ്ഞിട്ടില്ലെന്നു അൎത്ഥം.

ണ്ടവകാശം കൂടിയതിന്റെ പാതിക്കു നപുംസകൻ അവകാശി ആയിരിക്കും. എങ്ങിനെയെന്നാൽ സ്വത്തുക്കളെ ആറായി ഭാഗിച്ചിട്ടു ആണിന്റെ രണ്ടു ഭാഗവും പെണ്ണിന്റെ ഒരു ഭാഗവുംകൂടിയടത്തോളം ഉള്ളതായിആറിൽ മൂന്നു ഭാഗം അവകാശിക്കും.

ഇതുപോലെ ഉള്ള സന്തതിയോടു (ന) കൂടെ ഭൎത്താവു അവന്റെ ഭാൎയ്യയിൽ നിന്നു അവന്റെ അവകാശത്തിന്റെ മൂന്നൊന്നോളവും ഭാൎയ്യ അവളുടെ ഭൎത്താവിൽ നിന്നു ആറിലൊന്നോളവും അവകാശിക്കുന്നു. എങ്ങിനെ എന്നാൽ നപുംസക സന്തതിയും പുത്രിയും ഭൎത്താവും ഇരിക്കെ ഭാൎയ്യ മരിച്ചാൽ സ്വത്തുക്കളെ ആറായി ഭാഗിച്ചിട്ടു നപുംസകന്നു മൂന്നും പുത്രിക്കു രണ്ടും ഭൎത്താവിന്നു ഒന്നും അവകാശം കൊടുക്കണം. നപുംസകനായ സന്തതിയും പുത്രിയും ഭാൎയ്യയും ഇരിക്കെ ഭൎത്താവു മരിച്ചാൽ സ്വത്തുക്കളെ പതിനൊന്നായി ഭാഗിച്ചിട്ടു നപുംസകന്നു ആറു പങ്കും പുത്രിക്കു നാലും ഭാൎയ്യക്കു ഒന്നും കൊടുക്കണം.

(അവകാശ ക്രമത്തെകുറിച്ചുള്ള ൧൦-ാം അദ്ധ്യായം തീൎന്നു.)

---

## വിശേഷ കുറിപ്പു.

കാനോനായിൽ എട്ടാം അദ്ധ്യായം ആദ്യ ഭാഗം കല്യാണം നിശ്ചയിക്കേണ്ടതിനെയും സാധുവായ നിശ്ചയത്തെയും അസാധുവായ നിശ്ചയത്തെയും കല്യാണം കഴിക്കേണ്ടതിനെയും കുറിച്ചാണെങ്കിലും സ്ത്രീയ്ക്കു സ്വന്ത ഭവനത്തിൽ നിന്നു ഭൎത്തൃ ഭവനത്തിലെയ്ക്കു കൊണ്ടുപോകുവാൻ കൊടുക്കുന്ന “വെൎനീസ്സൊ” എന്ന ധനത്തെ കുറിച്ചും ഭൎത്താവു ഭാൎയ്യക്കു കൊടുക്കയൊ അവളോടു ഉടമ്പടിചെയ്കയൊ ചെയ്യുന്ന “ദോറാ” എന്ന ധനത്തെ കുറിച്ചും പിതാക്കന്മാർ കൊടുക്കുന്ന “സെബ്ദെ” എന്ന ആഭരണ ധനത്തെ കുറിച്ചും വേർപാടിന്നു കാരണമുണ്ടായാൽ തിരികെ കൊടുക്കേണ്ടിയ സമ്പ്രദായങ്ങളെ

---

(ന) കൂടെ= ഇതുപോലെ ഉള്ള സന്തതി ഉണ്ടായിരിക്കുമ്പോൾ. അല്ലെങ്കിൽ ഉണ്ടായിരുന്നാൽ. അല്ലെങ്കിൽ ഉണ്ടായാൽ. എന്നൎത്ഥം.

കുറിച്ചും മരണമൊ മറെറാ സംഭവിച്ചിട്ടു ജീവനാംശം കൊടുക്കേണ്ടതിനെകുറിച്ചും ൮-ാം അദ്ധ്യായത്തിന്റെ അവസാന ഭാഗത്തു പറഞ്ഞിട്ടുണ്ടു. ൯-ാം അദ്ധ്യായത്തിൽ മരണ പത്രം എഴുതുന്നവനെ കുറിച്ചും വാങ്ങുന്നവനെകുറിച്ചും അതു ഇന്നപ്രകാരത്തിലായാൽ സാധുവായിട്ടും ഇന്ന പ്രകാരത്തിലായാൽ അസാധുവായിട്ടും ഇരിക്കുമെന്നുള്ളതിനെകുറിച്ചും സമ്പാദ്യത്തിൽ ഇന്ന അംശമെ മരണപത്രത്തിൽ ഉൾപ്പെടുത്താവു എന്നുള്ളതിനെകുറിച്ചും പ്രായം തികയാത്തവൎക്കും അബലന്മാൎക്കും രക്ഷാകൎത്താക്കന്മാരെ നിയമിക്കേണ്ടതിനെ കുറിച്ചും അവരുടെ അധികാരത്തെകുറിച്ചും അവർ ഏതുപ്രകാരമുള്ളവരായിരിക്കണമെന്നുള്ളതിനെകുറിച്ചും പറഞ്ഞിട്ടുണ്ടു.

---

## വേദപുസ്തകവും തിരുസഭയും.

വിശുദ്ധവേദം സഭയുടെ ഒരു ശിശു ആകുന്നു. ഒന്നിനെ മറെറാന്നിൽ നിന്നും വേർ തിരിക്കുന്നതു തെററാണെന്നു മാത്രമല്ല അസാദ്ധ്യവുമാണു. വേദത്തിൽ സത്യം അടങ്ങിയിരിക്കുന്നു എങ്കിൽ സത്യം അതിന്മേൽ നിലനിൽക്കുന്നു എന്ന "തൂണും താങ്ങലും" * ആകുന്നു സഭ. എന്തെന്നാൽ——

(൧) വിശുദ്ധവേദമാകുന്ന പുസ്തകങ്ങളെ പരിശുദ്ധാത്മനിശ്വാസത്താൽ എഴുതിയതു സഭയാകുന്നു.

(൨) പരിശുദ്ധാത്മ നിശ്വാസത്താൽ എഴുതപ്പെട്ടിട്ടുള്ളപുസ്തകങ്ങളെ മററു പുസ്തകങ്ങളിൽ നിന്ന് വേർതിരിച്ചതും സഭയാകുന്നു.

(൩) വേദപുസ്തകത്തെ വ്യാഖ്യാനം ചെയ്യുന്നതിനുള്ള അധികാരവും സഭക്കു മാത്രമെയുള്ളു.

(൪) പരിശുദ്ധാത്മ നിശ്വാസത്താൽ വിശുദ്ധ വേദത്തിലുള്ള പുസ്തകങ്ങളെ സഭ എഴുതി. യെഹൂദസഭ പഴയ നിയമത്തെയും ക്രിസ്ത്യാനി സഭ പുതിയ നിയമത്തെയും അത്രെ എഴുതിയതു. ക്രിസ്ത്യാനിത്വത്തിന്റെ പ്രമാണങ്ങൾ പുതിയ നിയമം എഴുതുന്നതിന്നു ചില കൊല്ലങ്ങൾക്കു മുമ്പെ തന്നെ സഭക്കു വെളിപ്പെട്ടിരുന്നു. ആ പൂൎവീക കാലങ്ങളിൽ ഈ പ്രമാണങ്ങളെ വായ്മൊഴിയായി പഠിപ്പിച്ചു വന്നിരുന്നു. ലോകാന്ത്യം

---

* ൧ തിമോത്തി. ൩: ൧൫.